


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

MALANKARASABHA



നവംബർ 2011

Rs : 15

www.malankarasabha.in

PARUMALA PERUNNAAL SPECIAL EDITION



" ചരിത്രം മഹാരഥന്മാരെ സൃഷ്ടിക്കുന്നില്ല..
മഹാരഥന്മാർ ചരിത്രത്തെയാണ് സൃഷ്ടിക്കുന്നത്..! "

# *In Everloving Memory of*

## 10th Death Anniversary    20th Death Anniversary



**K.M. GEORGE**

**(10 NOV 2001)**



**KUNJAMMA GEORGE**

**(8 NOV 1991)**

## KAVATHIYIL HOUSE, VAYALATHALA, NILACKAL DIOCESE

Rajan & Omana (Salalah); Babu & Kunjamma (Germany);
Mary & Thomaskutty (Mallapally); Joy & Kunjumol (Vayalathala);
Late Prof. George Thomas, Catholicate College;
Kunjumon & Celine (Vayalathala);
Kunjumol & Rajan (USA)

ലക്കം 11,
പുസ്തകം 68
നവംബർ 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



**വരിസംഖ്യ**

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റ പ്രതി | : 15 രൂപ |
| ഒരുവർഷം | : 150 രൂപ |
| 3 വർഷം | : 450 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 2000 രൂപ |

## ലളിതം മധുരം

**സഖറിയാ മാർ അന്തോനിയോസ്**
(പ്രസിഡന്റ്, മലങ്കരസഭ)



# അന്യന്റേത് നമ്മുടേതല്ല

തമിഴ് സാഹിത്യത്തിലെ വളരെ ശ്രദ്ധേയനായ ഒരു എഴുത്തുകാരനാണ് തിരുവള്ളൂർ. അദ്ദേഹം ഒരേ സമയത്ത് ധനത്തെ നഷ്ടപ്പെടുത്താത്തവനും അതേ സമയം അതിനോടു പ്രതിബദ്ധതയില്ലാത്തവനുമായിരുന്നു. പണ്ഢിതനായ അദ്ദേഹം വളരെ ദരിദ്രാവസ്ഥയിലാണ് ജീവിക്കുന്നത് എന്ന് ചിലർ കേട്ടു. അതിൽ സഹതാപം മൂലംനാലഞ്ചു പേർ അദ്ദേഹത്തിന് സമ്മാനവുമായി അദ്ദേഹത്തിന്റെ ഭവനം അന്വേഷിച്ചു പുറപ്പെട്ടു.

ഭവനത്തിന് അടുത്ത് എത്തിയപ്പോൾ തന്നെ അവർ കേട്ടതിനേക്കാൾ ദാരിദ്ര്യം അനുഭവിക്കുന്ന അവസ്ഥയിലാണ് അദ്ദേഹം എന്ന് അവർ മനസ്സിലാക്കി. ഭവന വാതിൽക്കൽ തട്ടി വിളിച്ചു. ഒരു സ്ത്രീ ശബ്ദം ഇപ്രകാരം ചോദിച്ചു. ആരാണ്? അപ്പോൾ അവർ ഞങ്ങൾ തിരുവള്ളൂരിനെ കാണാൻ വന്നതാണ് എന്ന് മറുപടി പറഞ്ഞു. അപ്പോൾ സ്ത്രീ ശബ്ദം മറുപടിയായി ഞാൻ അദ്ദേഹത്തിന്റെ ഭാര്യയാണ്. അദ്ദേഹം ഇപ്പോൾ ഇവിടെയില്ല. ഞങ്ങൾക്ക് രണ്ടു പേർക്കുംകൂടെ ധരിപ്പാൻ ഒരു വസ്ത്രം മാത്രമേ ഉള്ളൂ. അത് ധരിച്ചുകൊണ്ടാണ് അദ്ദേഹം പുറത്തു പോയിരിക്കുന്നത്. അതുകൊണ്ട് എനിക്ക് പുറത്തു വരാനും നിങ്ങളെ സ്വീകരിപ്പാനും നിവൃത്തിയില്ല. അവർ അത് കേട്ട് ഒരേ സമയം ദുഃഖിക്കുകയും അതിശയിക്കുകയും ചെയ്തു. തങ്ങൾ കൊണ്ടുവന്ന പൊൻ തളിക ആ ഭവനത്തിന്റെ വാതിൽക്കൽ വച്ചിട്ട് പോകുകയും ചെയ്തു.

തിരുവള്ളൂർ യാത്ര കഴിഞ്ഞ് മടങ്ങി വന്നപ്പോൾ ഒരു പൊൻപാത്രം ഇരിക്കുന്നതു കണ്ടു. അദ്ദേഹം അത് എടുത്ത് അശ്രദ്ധമായി ദൂരേയ്ക്ക് എറിഞ്ഞു കളഞ്ഞു. തന്റേതല്ലാത്ത ഒന്നും ആഗ്രഹിക്കാൻ തനിക്ക് ആവില്ല എന്നതാണ് പ്രധാന കാര്യം. ഇന്നത്തെ നമ്മുടെ സ്ത്രീകളുടെ ആഡംബര പ്രീയവും പുരുഷന്മാരുടെ ധാരാളിത്തവും എത്രയധികമാണ്. കുറച്ച് പേർ ധനികരും കൂടുതൽ പേർ ദരിദ്രരും ആകുന്നതിനു പിന്നിൽ ധാരാളിത്തം ഒരു പ്രധാന ഘടകമല്ലേ. ഏതു വിധേനയും ധനം സമാഹരിക്കാനുള്ള അത്യാഗ്രഹങ്ങൾക്ക് ഇതൊരു പാഠമല്ലേ. ■

# മഹാപുരോഹിത സന്ദേശം



## വിശുദ്ധിയുടെ പൊരുളുകൾ തേടി...

**ദൈ**വ പുത്രനായ ക്രിസ്തുവിനെ വഴിയും സത്യവും ജീവനുമായി അനുഭവിച്ചറിഞ്ഞ് സ്വജീവിതത്തിലെ കർമ്മശുദ്ധിയാൽ ദൈവസ്വഭാവമായ വിശുദ്ധിയെ തങ്ങളുടെ ജീവിതത്തിലേക്ക് ആവോളം സ്വാംശീകരിച്ച പുണ്യ പിതാക്കന്മാരാണ് വിശുദ്ധന്മാർ. വിശ്വാസികളിൽ അനുദിനം നടക്കേണ്ട ദിവ്യമായ ഒരു ആത്മീയ പരുവപ്പെടലിന്റെ സംസ്ക്കാരത്തെയാണ് വിശുദ്ധീകരണമെന്നതു കൊണ്ട് നാം അർത്ഥമാക്കുന്നത്. ഇത് അനായാസം സാധ്യമാകുന്ന ഒന്നല്ല എന്ന് ഓരോ വിശുദ്ധന്റെയും ശുദ്ധിമതിയുടെയും ജീവിതം നമ്മോട് സാക്ഷിക്കുന്നു. വിശുദ്ധി ഒരു വഴിയാണ്.... മഹത്തായ ലക്ഷ്യ പ്രാപ്തിക്കായി നാം ബോധപൂർവ്വം തെരഞ്ഞെടുക്കേണ്ടുന്ന വഴി. ഒരുപാട് സഹനവും, പ്രാർത്ഥനയും, ആത്മീയ സാധനകളും, ത്യാഗവും, സമർപ്പണവും കൊണ്ട് മാത്രം നമുക്ക് പ്രയാണം ചെയ്യാൻ കഴിയുന്ന വഴി. സുവിശേഷം കാട്ടിത്തരുന്ന ദൈവരാജ്യത്തിലേക്കുള്ള ഇടുങ്ങിയ വഴിയും വിശുദ്ധിയുടെ വഴി തന്നെയാണ്. വിശാലമായ പെരുവഴികളും കുറുക്കുവഴികളും, അനീതിയുടെയും അധാർമ്മികതയുടെയും മേച്ചിൽപുറങ്ങളിലേക്ക് അനായാസേന യാത്ര ചെയ്യുവാൻ ആധുനിക ലോകത്തെ പ്രേരിപ്പിക്കുമ്പോൾ ആത്മീയമായ ഒരു പ്രതിസംസ്ക്കാരത്തിന്റെ പ്രതിനിധികളായി ലോകത്തിൽ ആയിരിക്കുന്ന പരിശുദ്ധ സഭയും അതിന്റെ മക്കളും തെരഞ്ഞെടുത്ത് യാത്ര ചെയ്യേണ്ട വഴിയാണ് വിശുദ്ധിയുടെ വഴി. പരിശുദ്ധ സഭയുടെ ലക്ഷണങ്ങളിലൊന്നും 'വിശുദ്ധം' എന്നതു തന്നെയാണല്ലോ. ക്രിസ്തുശരീരമാകുന്ന പരിശുദ്ധ സഭയ്ക്ക് വിശുദ്ധമാകാതെ തരമില്ല, നിലനില്പുമില്ല എന്ന തിരിച്ചറിവ് നമുക്കുവേണ്ടിയിരിക്കുന്നു.

മലങ്കരയിലെങ്ങും വിശുദ്ധിയുടെ മധുരപരിമളം വീശുന്ന പുണ്യദിനങ്ങളാണ് മലങ്കരയുടെ മഹാ പരിശുദ്ധനായ പ. പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാൾ ദിവസങ്ങൾ. പരിശുദ്ധ പിതാവ് കാട്ടിത്തന്ന വിശുദ്ധിയുടെ വഴികളെ പിന്തുടരുവാനും അദ്ദേഹത്തിന്റെ ആത്മീയമായ നിഷ്ഠകളെ മാതൃകയാക്കുവാനും നമുക്ക് ഈ ദിനങ്ങളിൽ ശ്രമിക്കാം. 'വിശുദ്ധ വംശ'മാണ് നാം എന്ന ദിവ്യമായ തിരുവചനം നമ്മുടെ ഹൃദയങ്ങളിൽ പ്രതിധ്വനിക്കുവാൻ ഈ പെരുന്നാൾ ആചരണം മുഖാന്തിരമായി തീരട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# നിയമവാഴ്ചയും സ്വൈര്യജീവിതവും

സുസ്ഥിരമായ രാഷ്ട്ര നിർമ്മിതിക്ക് അടിസ്ഥാനപരമായി ഉണ്ടായിരിക്കേണ്ട ഘടകം ഭരണകർത്താക്കളും സാധാരണ പൗരന്മാരും തമ്മിലുള്ള പരസ്പര വിശ്വാസമാണ്. സ്വൈര്യമായ ജനജീവിതത്തിന് ആവശ്യമായ നിയമനിർമ്മാണം ബന്ധപ്പെട്ട സമിതികൾ നിർവഹിക്കുകയും, ജനജീവിതത്തിൽ ഉടലെടുക്കുന്ന തർക്കങ്ങൾക്കും വ്യവഹാരങ്ങൾക്കും നിയമാനുസരണമായ വിധിതീർപ്പുകൾ കല്പിക്കുന്നതിന് ആവശ്യമായ ക്രമീകരണങ്ങൾ ഉണ്ടാവുകയും, അത്തരം വിധിതീർപ്പുകൾ നടപ്പിൽ വരുത്തുന്നതിന് ശക്തരായ ഭരണാധികാരികളും ആവശ്യമായ ഉപാധികളും ക്രമപ്പെടുത്തുകയും ചെയ്യേണ്ടത് സമഗ്രമായ രാഷ്ട്ര വികസനത്തിന് ആവശ്യമായ സംഗതികളാണ്. നിയമനിർമ്മാണ സഭകൾ, നീതിന്യായ കോടതികൾ, സർക്കാർ എന്നീ ത്രിവിധ അധികാര കേന്ദ്രങ്ങൾ ജനാധിപത്യവ്യവസ്ഥിതിയിൽ വിഭാവനം ചെയ്യപ്പെട്ടിട്ടുള്ളത് ഈ ഉദ്ദേശ്യത്തോട് കൂടിയാണ്. ഈ അധികാര കേന്ദ്രങ്ങളിൽ ഏതിനെങ്കിലും ക്ഷതം സംഭവിച്ചാൽ ജനജീവിതത്തിന്റെ സ്വൈര്യം അലങ്കോലമായി എന്നാണർത്ഥം. ആനുകാലിക സംഭവങ്ങളിൽ പലതും വിശകലനം ചെയ്യുമ്പോൾ എത്തിച്ചേരുവാൻ കഴിയുന്നത് നിരാശജനകമായ ഒരു വിലയിരുത്തലിലേക്കാണ്; സാധാരണ പൗരന്മാരും അധികാര കേന്ദ്രങ്ങളും തമ്മിൽ ഉണ്ടായിരിക്കേണ്ട പരസ്പര വിശ്വാസത്തിന് കോട്ടം തട്ടിയിരിക്കുന്നു. ദൂരവ്യാപകമായ അപകടങ്ങൾ വരുത്തിവയ്ക്കാവുന്ന വലിയ വിപത്തായി ഇതു കാണേണ്ടിയിരിക്കുന്നു. സംസ്ഥാന രൂപീകരണത്തിന് ശേഷം ഉണ്ടായിട്ടുള്ള ഭരണ-പ്രതിപക്ഷ ചേരികളിൽ ഉടലെടുത്തിട്ടുള്ള പ്രതിസന്ധികളിൽ ഗുരുതരമായ പ്രതിസന്ധിയാണ് ഇപ്പോഴുള്ളത്; അഴിമതി ആരോപണങ്ങളും പ്രത്യാരോപണങ്ങളും ശരം പോലെ തലങ്ങും വിലങ്ങും എയ്തുകൊണ്ടിരിക്കുന്നു; നിയമസഭാ സാമാജികരുടെ പ്രതികരണങ്ങളും പ്രതിഷേധങ്ങളും ജനാധിപത്യ സംസ്ക്കാരത്തിന് യോഗ്യമല്ലാത്ത വിധം താണുപോകുന്നു; ശത്രു സംഹാരം പോലെയാകുന്നു ഉന്നതശീർഷരെന്നു കരുതപ്പെട്ടവരുടെ പോലും പെരുമാറ്റങ്ങൾ.



നീതിന്യായകോടതികളുടെ വിധിതീർപ്പുകളെ മാനിക്കാനും നടപ്പിൽ വരുത്തുവാനും രാഷ്ട്രീയപരമായ കാരണങ്ങളാൽ വിമുഖത കാണിക്കുന്ന ഭരണനേതൃത്വം ഭരണഘടനാപരമായ ലംഘനം നടത്തുന്നു എന്ന് മാത്രമല്ല, മുകളിൽ സൂചിപ്പിച്ച ത്രിവിധ അധികാര കേന്ദ്രങ്ങളെ ദുർബലപ്പെടുത്തുകയും ചെയ്യുകയാണ്. സാധാരണ പൗരന്മാർക്ക്



ജനാധിപത്യ സംവിധാനത്തിലുള്ള വിശ്വാസം നഷ്ടപ്പെടുന്നതിന് ഇതെല്ലാം കാരണമാകുകയാണ്. ഇരിപ്പിടങ്ങളുടെ കാലുകൾ ഇളകാതെ നോക്കുന്നതിനേക്കാൾ ഗൗരവമായി ചിന്തിക്കേണ്ടത് ഇരിപ്പിടങ്ങൾ സ്ഥാപിച്ചിരിക്കുന്ന പ്രതലം അവിടെതന്നെ ഉണ്ടോ എന്നുള്ളതാണ്. ജനാധിപത്യ വ്യവസ്ഥിതിയിലെ വിവിധ അധികാര കേന്ദ്രങ്ങളെയും അവയുടെ തീരുമാനങ്ങളേയും ആദരിക്കാൻ കഴിയാത്ത ഭരണകർത്താക്കളും നേതാക്കളും ജനാധിപത്യ സംവിധാനത്തിൽ നിന്ന് തുടച്ചു നീക്കപ്പെടും. ജനാധിപത്യ മൂല്യങ്ങളാണ് സംരക്ഷിക്കപ്പെടേണ്ടത്, വോട്ടുബാങ്കുകൾ അല്ല എന്ന തിരിച്ചറിവ് ഇനിയും നേതാക്കൾ നേടേണ്ടിയിരിക്കുന്നു. ചവിട്ടി നിൽക്കുവാൻ പ്രതലം ഇല്ലാത്ത അവസ്ഥയാണ് ഇന്ന് നമ്മുടെ സമൂഹത്തിൽ; പ്രതീക്ഷാനിർഭരമായ മേഖലകളൊന്നും കാണാൻ സാധിക്കാതെ വരുന്ന ഒരുതരം അരാജകത്വത്തിന്റെ അന്തരീക്ഷം! അഴിമതിക്കറപ്പുരണ്ട കരങ്ങളാണ് ഏറെയും; രാഷ്ട്രീയ-മത-സാംസ്ക്കാരിക മേഖലകളിലെല്ലാം ഇത് പ്രകടമായിക്കൊണ്ടിരിക്കുന്നു. നിയമം പാലിക്കപ്പെടുന്ന സാഹചര്യങ്ങളും ആപേക്ഷികങ്ങളായി മാറുന്നു.

EDITORIAL

നിയമം നടപ്പാക്കുന്ന ഭരണവും, നിയമത്തെ മാനിക്കുന്ന സമൂഹവും, സമാധാനപരമായ സഹവർത്തിത്വത്തിനാവശ്യമായതും പരസ്പര ബഹുമാനത്തോടുകൂടിയതുമായ വിട്ടുവീഴ്ചകളും ക്രമീകരണങ്ങളും മറ്റുമാണ് ബഹുസ്വരസമൂഹത്തിൽ സൈ്വര്യമായ ജനജീവിതത്തിനാവശ്യം. ഇതു നിഷേധക്കപ്പെടുന്ന സാഹചര്യം ആശാസ്യമല്ല. മലങ്കര സഭയുടെ ചരിത്രത്തിൽ ഉണ്ടായ ഏറ്റവും വലിയ നീതി നിഷേധമാണ് കോലഞ്ചേരി പള്ളിയുമായി ബന്ധപ്പെട്ട് നേരിട്ടുകൊണ്ടിരിക്കുന്നത്. നീതിന്യായ വ്യവസ്ഥയ്ക്ക് നേരേയുള്ള ഈ കടുത്ത വെല്ലുവിളിയെ കേവലം പള്ളി തർക്കം മാത്രമായി ബോധപൂർവ്വം ചിത്രീകരിക്കുന്ന മത-സാംസ്ക്കാരിക മണ്ഡലത്തിലെ പലമുഖങ്ങളും ആത്മ വഞ്ചന നടത്തുന്നുവെന്നതാണ് സത്യം. ഉന്നത ശീർഷരായ ദേശീയ നേതാക്കളും, അവരുടെ ആത്മാ വിഷ്ക്കാരമെന്നോണം രൂപീകരിക്കപ്പെട്ട ദേശീയ പ്രസ്ഥാനങ്ങളും ഉന്നതമൂല്യങ്ങൾ ഉയർത്തിക്കാട്ടി നേടിയെടുത്ത ദേശഭക്തിയും, സ്വാതന്ത്ര്യവും, സത്യസന്ധതയും നിലനിർത്തുന്നതിൽ പിൻതലമുറ പരാജയപ്പെടുന്നതിന്റെ സൂചനകളാണ് ഇത്തരം സംഭവങ്ങളെല്ലാം. കോലഞ്ചേരി പള്ളിയും, മലങ്കര സഭയെന്ന ഭാരത സമൂഹത്തിലെ താരതമ്യേന ഒരു ചെറിയ വിഭാഗവും നേരിടുന്ന ഒരു പ്രതിസന്ധി എന്നതിലുപരി നിയമവാഴ്ചയുടെ വേരറുക്കുന്ന വിധം പ്രവർത്തിക്കുന്ന സങ്കുചിത രാഷ്ട്രീയ ശൈലി സമൂഹത്തിന്റെ സമഗ്രതയ്ക്കേൽപ്പിക്കുന്ന ആഘാതം എത്ര വലുതായിരിക്കും എന്നോർത്ത് വ്യാകുലപ്പെടേണ്ടിയിരിക്കുന്നു.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**



അനുസ്മരണം

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

# പരുമല ഭക്തി : സാദ്ധ്യതകളും വെല്ലുവിളികളും

പരുമല ഒരു അതുല്യ തീർത്ഥാടന കേന്ദ്രമാണ്. അതിന്റെ കാരണം പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ കബറിടം അവിടെ സ്ഥിതിചെയ്യുന്നു എന്നുള്ളതു മാത്രമാണ്. വിശുദ്ധനും മഹാമഹർഷിയുമായിരുന്ന പരിശുദ്ധ പിതാവിന്റെ കബറിങ്കലേക്ക് വരുന്ന ഭക്തരുടെ എണ്ണം ദിനംപ്രതി വർദ്ധിക്കുന്നു എന്നതു ഭാരതീയരുടെ മനസിൽ അദ്ദേഹത്തിന്റെ സ്ഥാനം എന്താണെന്ന് സാക്ഷ്യപ്പെടുത്തുന്നു. ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും ജാതിമതഭേദമെന്യേ ധാരാളം ആളുകൾ അദ്ദേഹത്തിന്റെ കബറിനു മുമ്പിൽ വന്ന് നിറകണ്ണുകളോടെ പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിച്ചു തിരികെ പോകുന്നതു വർത്തമാനകാലത്തിലെ ഒരു യാഥാർത്ഥ്യമാണ്. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള ദിവസങ്ങളിൽ കാൽനടയായി വളരെ ദൂരങ്ങളിൽനിന്ന് കബറിങ്കലേക്കു വരുന്ന തീർത്ഥാടകരുടെ എണ്ണം വർഷംതോറും വർദ്ധിച്ചുവരുന്നു എന്നതും ആർക്കും മറച്ചുവയ്ക്കാവുന്നതല്ല.

പരുമല ഭക്തി എന്നതു പരുമല തിരുമേനിയോടുള്ള ഭക്തിയും ആദരവും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിലൂടെ ത്രിയേക ദൈവത്തിനു സമർപ്പിക്കുന്ന വന്ദനവും ആരാധനയുമാണ്. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ വിശ്വാസിയുടെ പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് ഉയരുകയും സ്വർഗ്ഗീയാനുഗ്രഹങ്ങൾ വിശ്വാസിക്കു ലഭിക്കുകയും ചെയ്യുന്നു. "യഹോവയുടെ കണ്ണ് നീതിമാന്മാരുടെമേലും അവന്റെ ചെവി അവരുടെ നിലവിളിക്കായും തുറന്നിരിക്കുന്നു" (സങ്കീ. 34:15). ദൈവാനുഗ്രഹങ്ങളെ സ്വർഗ്ഗത്തിൽ നിന്നു പിടിച്ചുവാങ്ങുന്ന പ്രാർത്ഥനാജീവിതം ഉണ്ടായിരുന്ന പരിശുദ്ധ പരുമല തിരുമേനിയെ ഭക്തിപൂർവ്വം സ്മരിക്കുമ്പോൾ വിശ്വാസിയുടെ മനസ്സിൽ ഉയർന്നു വരുന്ന പ്രത്യാശയുടെ ചിന്ത തനിക്കുവേണ്ടി യഹോവയാം ദൈവത്തിന്റെ കണ്ണുകളും ചെവികളും എല്ലായ്പ്പോഴും അദ്ദേഹത്തിന്റെമേൽ തുറന്നിരിക്കുന്നു എന്നതാണ്. "ഞങ്ങളുടെ പരിചയായ ദൈവമേ നോക്കണമേ, നിന്റെ അഭിഷിക്തന്റെ മുഖത്തെ കടാക്ഷിക്കേണമേ, നിന്റെ പ്രാകാരങ്ങളിൽ കഴിക്കുന്ന ഒരു ദിവസം വേറെ ആയിരം ദിവസത്തേക്കാൾ ഉത്തമമല്ലോ" എന്ന സങ്കീർത്തനക്കാരന്റെ വാക്കുകൾ (സങ്കീ. 84:10-11) ജീവിതത്തിൽ അന്വർത്ഥമാക്കിയ പരിശുദ്ധ പിതാവ് ദൈവത്തോടൊപ്പം നിരന്തരമായി വസിച്ചുകൊണ്ടു മഹത്വീകരണത്തിലേക്കു പ്രവേശിച്ച ആളാണ്. ദൈവകൃപയിൽ വളർന്നു മഹത്വീകരണത്തിൽ പ്രവേശിച്ചിരുന്ന പരിശുദ്ധ പിതാവ് നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത അണയ്ക്കുന്നു എന്ന ഉറച്ച വിശ്വാസം നമ്മുടെ സഭാജീവിതത്തിൽ ഉണ്ടാകാവുന്ന ചില സാദ്ധ്യതകളും വെല്ലുവിളികളും മനസ്സിലാക്കുവാൻ നമ്മെ പ്രാപ്തരാക്കണം. ചില പ്രധാന ചിന്തകൾ ഇവിടെ കുറിക്കുന്നു.

## 1. വിശ്വാസപരമായ കാര്യം

ദൈവം ഒരുവനല്ലാതെ പരിശുദ്ധനില്ല എന്നും ദൈവത്തിനും മനുഷ്യർക്കും ഇടയിൽ ഏക മദ്ധ്യസ്ഥനായി യേശുക്രിസ്തു നിലകൊള്ളുന്നു എന്നും (1 തിമോത്തി 2:5) സഭ ഉറച്ചു വിശ്വസിക്കുന്നു. എന്നാൽ വിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥത സഭയുടെ അടിസ്ഥാന പ്രമാണവുമാണ്. യേശുവിനു തുല്യമായ സ്ഥാനമല്ല സഭ വിശുദ്ധർക്കു കൊടുത്തിരിക്കുന്നത്. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതാദൗത്യം ഏക മദ്ധ്യസ്ഥനായ യേശുക്രിസ്തുവിന്റെ (1 തിമോത്തി 2:5) സ്ഥാനത്തെ നിഷേധിക്കുന്നതോ ചോദ്യം ചെയ്യുന്നതോ അല്ലതാനും. ദൈവവും ലോകവും തമ്മിലുള്ള ബന്ധത്തിലെ ഏക മദ്ധ്യസ്ഥൻ യേശുക്രിസ്തുവാണ്. ക്രിസ്തുവിന്റെ മദ്ധ്യസ്ഥത കാൽവറി ക്രൂശിൽ സർവ്വലോകത്തിനും വേണ്ടി യാഗമായതും എല്ലാവരെയും പിതാവാം ദൈവത്തിങ്കൽ ഒന്നാക്കുന്നതുമായ മദ്ധ്യസ്ഥതയാണ്. അത് അതുല്യമായതും മറ്റാർക്കും ചെയ്യാൻ കഴിയാത്തതുമാണ്.

പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധന്മാർ യേശുക്രിസ്തുവിനോടുള്ള ബന്ധത്തിലും മനുഷ്യസ്നേഹത്തിലും ഉത്തമ മാതൃക നല്കിയിട്ടുള്ള വിശ്വസ്ത ഭടന്മാരാണ്. അവർ ദൈവത്തിന്റെ പരമവിശുദ്ധിയോടു ചേർന്നു ജീവിക്കുവാൻ കാംക്ഷിച്ച് വളർന്നു മഹത്വത്തിൽ പ്രവേശിച്ചവരാണ്. അവരെയാണ് നീതിമാന്മാർ, പുണ്യവാന്മാർ, ഭക്തന്മാർ എന്നൊക്കെ വേദപുസ്തകവും സഭയും സംബോധന ചെയ്യുന്നത്. "നീതിമാന്റെ ശ്രദ്ധയോടു കൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു" (യാക്കോ. 5:10). വിശുദ്ധരുടെ മദ്ധ്യസ്ഥത പ്രാർത്ഥനാ മദ്ധ്യസ്ഥതയാണ്. ദൈവ തിരുമുമ്പാകെ നമുക്കുവേണ്ടി പ്രാർത്ഥിക്കുക എന്നതു യേശുക്രിസ്തുവിന്റെ കല്പനയുമാണ് (യോഹ. 15:16). ശരീരത്തോടിരുന്നാലും ശരീരം വിട്ടാലും ക്രിസ്തുവിനെ പ്രസാദിപ്പിച്ചുകൊണ്ട് (2 കൊരി. 5:8) സജീവരായി കഴിയുന്ന വിശുദ്ധർക്ക് പ്രാർത്ഥിക്കുക എന്ന ദൗത്യം മാത്രമാണുള്ളത്.

വിശുദ്ധരുടെ മദ്ധ്യസ്ഥതയോടൊപ്പംതന്നെ ഓരോ വിശ്വാസിയും വ്യക്തിപരമായി ദൈവസംസർഗ്ഗത്തിൽ ഏർപ്പെടുകയും ആവശ്യങ്ങളെ ദൈവസന്നിധിയിൽ സമർപ്പിക്കുകയും ചെയ്യണം. പരസ്പരം കൂട്ടായ്മ ആചരിച്ചുകൊണ്ടു പ്രാർത്ഥിക്കുന്നതാണ് ആരാധനാസമൂഹം. അതു തന്നെയാണ് പരിശുദ്ധരുടെ ഐക്യവും. എന്നാൽ അതിനോടൊപ്പംതന്നെ ആരാധനയിലുള്ള വ്യക്തിപരമായ തങ്ങളുടെ ദൗത്യം നിറവേറ്റുവാൻ ഓരോ വിശ്വാസിക്കും കഴിയണം.

പരുമല തിരുമേനിയോടുള്ള ഭക്തി അദ്ദേഹത്തെ പലപ്പോഴും ദൈവത്തിന്റെ സ്ഥാനത്തു നിർത്തുന്നില്ലേ എന്ന ചോദ്യം ചിലരെങ്കിലും ഉന്നയിക്കാറുണ്ട്. കബറിങ്കൽ ദിനം പ്രതി കൂടിവരുന്ന വിശ്വാസികളുടെ ചിന്തകളും വീക്ഷണങ്ങളും പലപ്പോഴും ആ വഴിക്കു തിരിയുന്നു എന്നതു ചിലരെങ്കിലും സംശയദൃഷ്ടിയോടെ വീക്ഷിക്കാറുണ്ട്. പരുമല തിരുമേനിക്ക് സഭ വിശുദ്ധർക്കു കൊടുക്കുന്ന പ്രാധാന്യത്തിനും സ്ഥാനത്തനും അപ്പുറമായി ഒരു ആദരവും ഔദ്യോഗികമായി നല്കുന്നില്ല എന്നതു ശരിയാണെങ്കിലും ഭക്തരുടെ പ്രകടനങ്ങളിൽ സംശയങ്ങൾക്കു വക നല്കുന്ന തരത്തിലുള്ള ഭക്തി പലപ്പോഴും ദൃശ്യമാകാറുണ്ട്. തികഞ്ഞ സംയമനത്തോടെ അതു മനസ്സിലാക്കി ശരിയായ ബോധവത്കരണത്തിലൂടെ ഭക്തരെ നേരായ പാതയിലേക്കു നയിക്കുവാൻ സഭാ നേതൃത്വത്തിനു കഴിയണം. പൗരസ്ത്യ ആദ്ധ്യാത്മികതയും വേദശാസ്ത്രവും സ്വന്തജീവിതത്തിൽ സ്വാംശീകരിച്ച വിശുദ്ധന്റെ ജീവിതമാതൃക പിൻപറ്റി ദൈവത്തിങ്കലേക്കു ചേരുവാൻ വിശ്വാസികളായ ഭക്തരെ സഭാ നേതൃത്വം പ്രാപ്തരാക്കണം. നിരന്തര പ്രാർത്ഥനയുടെ ശക്തി അറിഞ്ഞ് ആ പ്രാർത്ഥനയുടെ ശക്തി വിതരണം ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെയും വിശുദ്ധരുടെയും പ്രാർത്ഥനകൾ ഒരുമിച്ചു സ്വർഗ്ഗത്തിലേക്ക് ഉയരണം. കബറിടത്തിനു മുന്നിലായി ധ്യാനിക്കുവാനും പ്രാർത്ഥിക്കുവാനുമായി വരുന്ന ആളുകൾക്കു യഥാർത്ഥ സഭാവിശ്വാസം ഉൾക്കൊണ്ട് അനുഗ്രഹം പ്രാപിക്കുവാൻ സാധിക്കണം.

**ജീവിതത്തിൽ യേശുവിന്റെ മനുഷ്യത്വത്തെ നിഷേധിക്കുന്ന രീതിയാണ് ഇന്ന് കാണുന്നതെന്നു പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധരെ ആദരിക്കുന്ന അക്രൈസ്തവർ പോലും മനസ്സിലാക്കുന്ന ഒരു സത്യമാണ്.**



### 2. പരുമല ഭക്തി വിശ്വാസിയുടെ ജീവിതാനുഭവം ആകണം

ഇന്നു പലർക്കും പരുമല തിരുമേനി എന്ന വിശുദ്ധൻ ഓർക്കപ്പെടുവാനും ആചരിക്കപ്പെടുവാനുമുള്ള ഒരാൾ മാത്രമായിരിക്കുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. ഇന്നലെ ജീവിച്ച തിരുമേനിയുടെ ഓർമ്മ ആചരിക്കുക എന്നതിലുപരി അദ്ദേഹത്തിന്റെ ജീവിതത്തിലും പ്രാർത്ഥനയിലും പങ്കാളികളാകുവാൻ മുന്നോട്ടു വരുന്നവർ വളരെ ചുരുക്കമാകുന്നു. ഇവിടെയാണ് പരുമല ഭക്തിയിലെ പുതിയ സാദ്ധ്യതയും വെല്ലുവിളിയും വിശ്വാസിക്കു ദൃശ്യമാകുന്നത്. കർത്താവിന്റെ മഹിമയോടു ചേർന്നു വസിക്കുവാനും അവന്റെ മഹിമയോടു ചേർന്നു വസിക്കുന്നവർക്ക് ഒരു പതർച്ചയും ഉണ്ടാകുകയില്ല എന്നനുശാസിക്കുവാനും കഴിഞ്ഞ പരുമല തിരുമേനിയുടെ ജീവിതം നമുക്കിന്നൊരു വെല്ലുവിളിയാണ്. മലങ്കര സഭയുടെ അഭിമാനമായി തിളങ്ങുന്ന തിരുമേനിയുടെ ജീവിതാനുഭവങ്ങൾ സഭാഗാത്രത്തിന്റെ അഭിമാനവും അനുഭവവുമായി മാറണം.

യഥാർത്ഥ ഭക്തിയും വേദശാസ്ത്രവും എന്നതു ശരീരവും മനസ്സും ആത്മാവും ഹൃദയവുമൊക്കെ ഒരുപോലെ ദൈവവുമായി ഐക്യപ്പെടുത്തുന്ന അനുഭവമാണ്. പരുമല തിരുമേനി ബൗദ്ധികതലങ്ങളിൽ നിന്നു ആത്മീയതലങ്ങളിലേക്ക് ഉയർന്നുപൊങ്ങിയ യഥാർത്ഥ ദൈവശാസ്ത്രജ്ഞൻ ആയിരുന്നു. അദ്ദേഹം പരിശുദ്ധനാകുന്നു എന്ന സഭാമക്കളുടെ ബോദ്ധ്യമാണ് അവരെ കബറിങ്കലേക്കു നയിക്കുന്നത്. ഇതു വിശ്വാസികൾക്കും അവരുടെ ഇടയന്മാർക്കും ഒരു വെല്ലുവിളിയാണ്. ഓരോ മനുഷ്യനും ബൗദ്ധികതലങ്ങളിൽനിന്ന് സ്വർഗ്ഗീയ തലങ്ങളിലേക്ക് ഉയരുന്ന ദൈവവാഹിയായി മാറുകയും ഉത്തമ ക്രൈസ്തവ ജീവിതം നയിച്ച് മഹത്വത്തിലേക്കു പ്രവേശിക്കുവാൻ ഒരുങ്ങുകയും ചെയ്യണമെന്ന് തിരുമേനി ആവശ്യപ്പെടുന്നു. ഇത് ഏവർക്കും സാദ്ധ്യമാകുന്നതാണ്. ഈ സാദ്ധ്യതയെ ഒരു വെല്ലുവിളിയായി സ്വീകരിക്കുവാൻ ഇന്നത്തെ ഭക്തനു സാധിക്കുമോ?

പരുമല തിരുമേനി തന്റെ ജീവിതത്തിൽ അനുതാപത്തിനു പ്രത്യേക സ്ഥാനം നല്കിയിരുന്നു. അനുതാപമില്ലാതെ പുതുജീവനോ, രക്ഷയോ, സ്വർഗ്ഗരാജ്യത്തിലേക്കുള്ള പ്രവേശനമോ സാദ്ധ്യമാകുകയില്ല എന്നദ്ദേഹം വിശ്വസിച്ചി

*ശേഷം 41-ാം പേജിൽ*

# പരിശുദ്ധന്റെ ദൃക്സാക്ഷി

**പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കുറിപ്പുകളിൽ നിന്നും**



"നമ്മുടെ സഭ സ്വീകരിച്ചിട്ടുള്ള പരിശുദ്ധന്മാരെ നിങ്ങളുടെ ജീവിതത്തിൽ മാതൃകയായി സ്വീകരിക്കണം. പരിശുദ്ധന്മാരും പുണ്യവാന്മാരും നിറഞ്ഞ സഭയാണ് നമ്മുടേത്. നമ്മുടെ കാലത്തു തന്നെ ജീവിച്ചിരുന്ന ഒരു മഹാപരിശുദ്ധനാണല്ലോ പരുമല തിരുമേനി. അദ്ദേഹം ജീവനോടിരുന്നപ്പോൾ തന്നെ അനേകം മഹാത്ഭുതങ്ങൾ ചെയ്തിട്ടുണ്ട്. അദ്ദേഹം മരിച്ച ഒരു ശിശുവിനെ ജീവിപ്പിക്കുകകൂടെ ചെയ്തിട്ടുണ്ട് എന്ന വസ്തുത നിങ്ങളിൽ അധികം പേരും അറിഞ്ഞിട്ടില്ലായിരിക്കാം. ഒരിക്കൽ തിരുമേനി കുന്നംകുളത്ത് എഴുന്നള്ളിയപ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു ശിശുവിനെ അതിന്റെ മാതാപിതാക്കൾ കിടത്തിയിട്ടു പോയി. അതു മരിച്ചു പോയിരുന്നു. തിരുമേനി ആ ശിശുവിന്റെ സമീപം ചെന്നിരുന്നു. സ്ലീബാ അതിന്റെ മീതെ വെച്ച് വളരെ നേരം ഹൃദയം നൊന്ത് പ്രാർത്ഥിച്ചു. അത്ഭുതം! ആ കുട്ടി ഒന്നു രണ്ടു തുമ്മി, കണ്ണുതുറന്നു, ശ്വാസോച്ഛ്വാസം ചെയ്തു തുടങ്ങി. അങ്ങനെ ജീവിൻ വീണ്ടും പ്രാപിച്ച് പൂർണ്ണ സുഖമുള്ളതായിത്തീർന്നു. നാം ഇതു പറഞ്ഞത് ഇക്കാലത്ത് നമ്മുടെ ചിലയാളുകൾ അന്യസഭകളിലെ പരിശുദ്ധന്മാരെ അവരുടെ പ്രസംഗങ്ങളിൽ ചൂണ്ടിക്കാണിക്കാൻ ശ്രമിക്കുന്നതുകൊണ്ടാണ്. അവർ പരിശുദ്ധരല്ലെന്നു നാം പറയുന്നില്ല. പക്ഷെ നമ്മുടെ സഭ അവരെ അംഗീകരിക്കുന്നില്ല. നമ്മുടെ പരിശുദ്ധന്മാരെ വേണം എപ്പോഴും നാം മാതൃകയായി സ്വീകരിക്കുവാനും മറ്റുള്ളവർക്കു ചൂണ്ടിക്കാണിച്ചു കൊടുക്കുവാനും".

*(1954 ഫെബ്രുവരി 28-ാം തീയതി ഓർത്തഡോക്സ് തീയോളജിക്കൽ സെമിനാരി വാർഷിക സമ്മേളനത്തിൽ ചെയ്ത പ്രസംഗം. സമ്പാദകൻ - ഡോ. സാമുവേൽ ചന്ദനപ്പള്ളി)*



# Parumala Perunal

പരിശുദ്ധ പരുമല തിരുമേനിയുടെ 109-ാം ഓർമ്മപ്പെരുന്നാൾ 2011 ഒക്ടോബർ 26 മുതൽ നവംബർ 2 വരെ ഏറ്റവും ഭക്ത്യാദരപൂർവ്വം ആഘോഷമായി നടത്തുകയാണ്.

സഭാരത്നം അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും നിരണം ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായുടെയും മുഖ്യ കാർമികത്വത്തിൽ ഒക്ടോബർ 26-ന് ബുധനാഴ്ച 2 മണിക്ക് ആഘോഷപൂർവ്വമായ പെരുന്നാൾ കൊടിയേറ്റ് നടത്തും. അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ അന്നേ ദിവസം 3 മണിക്ക് ചേരുന്ന തീർത്ഥാടന വാരാഘോഷ പൊതുസമ്മേളനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവ ഉദ്ഘാടനം ചെയ്യും.

ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഒക്ടോബർ 26-ാം തീയതി ബുധനാഴ്ച 5.00 മണിക്ക് ആരംഭിക്കുന്ന 144 മണിക്കൂർ അഖണ്ഡ പ്രാർത്ഥനയുടെ സമാരംഭം ഭദ്രദീപം കൊളുത്തി യുവജന പ്രസ്ഥാനം പ്രസിഡന്റ് അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ നിർവഹിക്കും. തീർത്ഥാടന വാരത്തിന്റെ എല്ലാ ദിവസങ്ങളിലും ധ്യാനവും മദ്ധ്യസ്ഥ പ്രാർത്ഥനയും പ. പരുമല തിരുമേനിയെ കുറിച്ചുള്ള പ്രഭാഷണ പരമ്പരയും നടത്തുന്നതാണ്. പ. ബസേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ വലിയ ബാവ തിരുമേനിയുടെ 91-ാം ജന്മദിനം ഒക്ടോബർ 29 ശനിയാഴ്ച 91 നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിന് ധനസഹായം നൽകി സമുചിതമായി ആഘോഷിക്കുന്നതാണ്.

മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിലെ 91-ാമത് കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സഭയുടെ പരമാധ്യക്ഷനുമായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവ തിരുമേനിയും പ. വലിയ ബാവാ തിരുമേനിയും പെരുന്നാൾ ചടങ്ങുകൾക്ക് മുഖ്യ കർമികത്വം വഹിക്കുന്നതാണ്. അഭിവന്ദ്യരായ പിതാക്കന്മാർ പെരുന്നാളിൽ വന്ന് സംബന്ധിച്ച് ആശിർവദിക്കും.

109-ാമത് ഓർമ്മ പെരുന്നാളിനോടനുബന്ധിച്ചു സാംസ്ക്കാരിക സമ്മേളനം ഒക്ടോബർ 30-ന് ഞായറാഴ്ച നടത്തുന്നതാണ്.

കേരളത്തിലെ വിവിധ ഭദ്രാസനങ്ങളിൽ നിന്നും ഇടവകയിൽ നിന്നും ബാഹ്യകേരളത്തിൽ നിന്നും പദയാത്രികരായി എത്തിച്ചേരുന്ന തീർത്ഥാടക സംഘങ്ങളെ ഒക്ടോബർ 31-ന് രാവിലെ 9.00-ന് കബറിങ്കലേക്ക് സ്വീകരിച്ച് ആനയിക്കും.

**ഫാ. എം.ഡി. യൂഹാനോൻ റമ്പാൻ, മാനേജർ**

## പള്ളിക്കാര്യം

- "പള്ളിയിൽ ദൈവം ഉണ്ടെന്നും പള്ളിക്കാര്യം തന്റേതെന്നും പൂർണ്ണമായി വിശ്വസിച്ചുകൊള്ളണം. വല്ലതും കൊടുപ്പാനുണ്ടെങ്കിൽ പലിശയും കൂട്ടി കൊടുത്തുകൊള്ളണം" (സ്വ. കത്ത് 1890 തുലാം 31)
- "പള്ളിയിൽ നാട്യം പ്രവർത്തിപ്പാൻ ഇടവരുന്നത് ഇവന്റെ കഷ്ടകാലസമയത്താണെന്നു തീർച്ചയായി പഠിച്ചുകൊള്ളണം" (സ്വ.കത്ത് 1890 തുലാം 31)
- "പള്ളിക്കാര്യാദികൾ സ്വന്തകാര്യത്തിൽ വലിയതായി വിചാരിക്കയും അന്വേഷിക്കുകയും പ്രയാസപ്പെടുകയും ഭക്തിപൂർവ്വം ചിലവാക്കുകയും വേണം" (സ്വ.കത്ത് 1890 തുലാം 31)
- "പള്ളിക്കു കൊടുക്കാനുള്ളത് വേഗത്തിൽ കൊടുത്തു തീർക്കണം. ആ കാര്യത്തിൽ നിങ്ങൾക്കു മനസ്സുണ്ടായിരിക്കുമെങ്കിൽ മാത്രമെ നിങ്ങളുടെ ഭവനകാര്യവും ശുഭമായിത്തീരു. (സ്വ.ക)

Relics

ഫാ. വിത്സൻ മാത്യു, ബേസിൽ ദയറ

# തിരുശേഷിപ്പുകൾ: ഒരു ചിന്താധാര

ജോസഫിന്റെ അസ്ഥികൾ ഇസ്രായേല്യരുടെ യാത്രയിലെ വെളിച്ചമായിരുന്നു

തിരുശേഷിപ്പുകൾ ധന്യവും ധ്യാനാത്മകവുമായ ജീവിതത്തിന്റെ സ്മരണകളാണ്. അതിൽ നിന്നും സ്ഫുരിക്കുന്ന ചൈതന്യവും, ദിവ്യഗന്ധവും ആത്മശരീര മനസ്സുകളെ പ്രബാപൂരിതമാക്കുന്നു. 'തിരുശേഷിപ്പുകളോരോന്നും ആദ്ധ്യാത്മിക ജീവിതചര്യയുടെ ബാക്കിപത്രങ്ങളാണ്. ആധുനിക സമൂഹം ഉൾക്കൊള്ളേണ്ട ആദ്ധ്യാത്മികതയുടെ സത്തയും, വിശുദ്ധിയും, രഹസ്യാത്മകതയും ഉൾക്കൊള്ളുന്ന പരിപാവനപേടകമാണിത്. ഭൗതിക സാഹചര്യങ്ങളുടെ കണ്ണഞ്ചിയ്ക്കുന്ന ആഡംബരങ്ങളുടെ അകമ്പടിയില്ലാതെ, തിരുശേഷിപ്പുകളെ ധ്യാനപൂർവ്വം വിചിന്തനം ചെയ്യേണ്ടിയിരിയ്ക്കുന്നു.

**ഭൗതികശേഷിപ്പുകൾ 'അവശിഷ്ടങ്ങളായി' വിലയിരുത്തപ്പെടുമ്പോൾ ആത്മീകശേഷിപ്പുകളെ 'തിരുശേഷിപ്പുകൾ' എന്ന് സമൂഹം കണക്കാക്കുന്നു.** ഒരു വ്യക്തി ധരിച്ചതും, ഉപയോഗിച്ചതുമെല്ലാം മരണാനന്തരം ഉപയോഗശൂന്യമായി കണക്കാക്കുന്നു. ആധുനികകാലത്ത് മരിച്ചവന്റെ വസ്ത്രം ധരിക്കുകയോ, കിടക്ക ഉപയോഗിക്കുകയോ ചെയ്യാൻ പലരും മടികാട്ടുന്നു. ലൗകികശേഷിപ്പുകൾക്കെല്ലാം സ്വാർത്ഥതയുടെ ദുർഗന്ധവും അശുദ്ധിയുടെ ലാഞ്ഛനയുമുണ്ട്. ഭൗതികശേഷിപ്പുകൾ ഭിന്നതയും, കലഹവും സൃഷ്ടിയ്ക്കുന്നു. നാം സൃഷ്ടിച്ച 'അവശേഷിപ്പു'കളിൽ നിന്നും തിരുശേഷിപ്പിലേക്ക് ഇനിയും കാതങ്ങളുണ്ട്. ഉച്ഛിഷ്ടങ്ങൾക്കിടയിൽ ഭക്ഷണം തേടി നിരാശനായവൻ, പിതാവിന്റെ ഭവനത്തിലെ സമൃദ്ധികണ്ടെത്തുന്ന ധ്യാനാത്മകതയാണ് തിരുശേഷിപ്പുകളുടെ അന്ത:സത്ത. സമൃദ്ധിയിൽ സൃഷ്ടിച്ചതും, സമൃദ്ധിയായി ആസ്വദിച്ചവയുടെ അവശിഷ്ടങ്ങളിൽ നിന്നും ദൈവഹിതാനുസൃതമായി ശേഷിപ്പിച്ചവ നമുക്കൊരു തീർത്ഥാടനമാകട്ടെ.

**തിരുശേഷിപ്പുകൾ ആത്മീക സാക്ഷ്യത്തിന് സാക്ഷികളാണ്.** കണ്ണീരിൽ കുതിർന്ന പ്രാർത്ഥനകളുടെയും, ത്യാഗത്തിന്റെയും, സഹനതയുടെയും ജീവിതാനുഭവങ്ങൾക്ക് പ്രകടഭാവങ്ങളാണവ. ആത്മനിറവിൽ ജീവിച്ച പരിശുദ്ധ പിതാക്കന്മാരുടെ സ്പർശനം ഏറ്റുവാങ്ങിയ തിരുശേഷിപ്പുകൾ അവരുടെ ജീവിതത്തിന്റെ പ്രകടാനുഭവമാണ്. അവയിൽ വീണിട്ടുള്ള കണ്ണുനീർത്തുള്ളികൾ രക്തത്തുള്ളികളായി 'ജീവാനുഭവം' പ്രദാനം ചെയ്യുന്നുണ്ട്.

**തിരുശേഷിപ്പുകൾ 'പഴക്കമില്ലാത്ത പഴമകളാണ്'.** 'Use and throw' സംസ്കാരത്തിൽ നൂറ്റാണ്ടുകൾ പിന്നിട്ടിട്ടും പുതുമ നഷ്ടപ്പെടാത്ത 'പഴമകളായി' തിരുശേഷിപ്പുകൾ വർത്തിയ്ക്കുന്നു. ഉപയോഗത്താലും, ഇടപെടലുകളാലുള്ള തേയ്മാനം ബാധിയ്ക്കാത്ത തിരുശേഷിപ്പുകൾ നമുക്കൊരു ചിന്താധാരയാകണം. പുതുമനിലനിർത്തുവാൻ, പഴയതിനെ ഉപേക്ഷിയ്ക്കുന്ന ലോകത്തിൽ, പുതുമയും, പഴമയും നഷ്ടപ്പെടാത്ത ആത്മീക സ്രോതസ്സുകളായി തിരുശേഷിപ്പുകളെ വിലയിരുത്താം.

ആധുനിക സമൂഹം **'ബാഹുല്യത്തിലെ സംതൃപ്തി'** തേടിയുള്ള പ്രയാണത്തിലാണ്. തിരുശേഷിപ്പുകൾക്ക് ബഹുലതയില്ല. അല്പമായവയിലെ ആധിക്യമാണവ. അധികമായി ശേഷിപ്പിച്ചവ പലതും ചാമ്പലായ ചരിത്രമാണുള്ളത്. വിശുദ്ധപിതാക്കന്മാർക്ക് 'ആധിക്യത്തിലുള്ള സംതൃപ്തി' അറിഞ്ഞുകൂടായിരുന്നു. അല്പമായി മാത്രം ശേഷിപ്പിച്ചവ അതിനാൽ തന്നെ മൂല്യമേറിയവയായി നിലകൊണ്ടു. **'അല്പമായവയിലെ നല്ല അംശത്തിന്റെ ബാക്കിപത്രമാണ്** തിരുശേഷി

*ശേഷം 47-ാം പേജിൽ*

**ജി. ബാലകൃഷ്ണൻനായർ**
സൈക്കോളജിസ്റ്റ്

# ദൈവഭക്തിയുടെ മനഃശാസ്ത്രം



**കോ**ട്ടയം ബസ് സ്റ്റാന്റിൽ നിന്ന് രണ്ട് സുഹൃത്തുക്കൾ കൊട്ടാരക്കരയ്ക്കു പോകാനായി ബസിൽ കയറി. ബസിൽ വന്ന ലോട്ടറി ടിക്കറ്റു വിൽപ്പനക്കാരനിൽ നിന്ന് ഓരോ ടിക്കറ്റ് വാങ്ങിച്ചു. ഓണം ബംബർ; ഒന്നാം സമ്മാനം 5 കോടി രൂ. ഒന്നാമൻ അടുത്ത ദിവസം പള്ളിയിൽ പോയി നന്നായി പ്രാർത്ഥിച്ചു. "ഒരു കുരിശടി പണിക്ക് സമർപ്പിച്ചു കൊള്ളാമെ എനിക്കീ സമ്മാനം അടിപ്പിക്കണെ" എന്ന് അപേക്ഷിച്ചു. രണ്ടാമൻ അടുത്ത നാൾ ക്ഷേത്രത്തിലെത്തി മനമുരുകി പ്രാർത്ഥിച്ചു. "ദൈവമെ എനിക്കു ഈ ഓണസമ്മാനം നൽകേണമേ ലക്ഷണമൊത്ത ഒരാനയെ നടയ്ക്കിരുത്തിക്കൊള്ളാമെ" എന്ന് ആയിരുന്നു അയാളുടെ പ്രാർത്ഥന. ദൈവം എന്തു ചെയ്യും? 5 കോടി ഒന്നാം സമ്മാനം നൽകാൻ അതിന്റെ എത്രയോ മടങ്ങ് രൂപായ്ക്കുള്ള ടിക്കറ്റുകൾ വിറ്റിട്ടുണ്ടാവും. ചുരുക്കം ചില അവിശ്വാസികളൊഴികെ മറ്റുള്ളവർ ഈ വിധം ദൈവത്തോടു കൂടെ പ്രാർത്ഥന നടത്തിയാൽ ദേവലോകം ശബ്ദമുഖരിതമാവും, ദൈവത്തിന് സ്വസ്ഥത ഉണ്ടാവില്ല. എന്നാൽ ഓണം ബംബർ ലഭിച്ചത് അത് പ്രതീക്ഷിക്കാത്ത, അമിതാഗ്രഹങ്ങളില്ലാത്ത, ലോട്ടറി മൂലം കോടീശ്വരനാവണമെന്ന് ഒരു ചിന്തയുമില്ലാതെ അബദ്ധത്തിൽ കൈയ്യിലിരുന്നു പോയ; ഒരു ഹോട്ടൽ തൊഴിലാളിയുടെ ടിക്കറ്റിനാണ്. ഇതാണോ ഭക്തി? ഭക്തി അറിയണമെങ്കിൽ ദൈവത്തെ അറിയണം. ദൈവത്തെ അറിയണമെങ്കിൽ ദൈവസന്നിധിയിൽ നിൽക്കാൻ നാം യോഗ്യരാവണം. നാമതിന് യോഗ്യത നേടണമെങ്കിൽ നല്ല ഒരു മനുഷ്യനാവണം. എന്താണ് ഈ നല്ല മനുഷ്യന്റെ യോഗ്യതകൾ?

ആരാധനാലയങ്ങളിൽ ഇക്കാലത്ത് വലിയ തിരക്കാണ്. വീഡിയോഘടിപ്പിച്ച വലിയ ബസുകളിൽ ഉള്ള വിനോദയാത്രയാണിന്നത്തെ പുണ്യതീർത്ഥാടനം. കാണിക്കയുടെ വലിപ്പമനുസരിച്ച് അനുഗ്രഹം മൊത്തമായും ചില്ലറയായും നൽകും. കൃതാർത്ഥരായി പുത്തൻപടത്തിന്റെ വീഡിയോ കണ്ടുകൊണ്ട് മടങ്ങും. ഇത്തരത്തിലുള്ള ഭക്തി-പ്രഹസനങ്ങളെന്തുകൊണ്ടാണിപ്പോൾ കൂടുതലായി കാണുന്നത്? ഭയം കൊണ്ടാണീ ഭക്തി. തന്റെ ജീവിതശൈലി സാത്വികതയിൽ നിന്നകന്നുള്ള പ്രവൃത്തികളിൽ വ്യാപൃതരായിക്കൊണ്ടിരിക്കുകയും അധികം വിയർക്കാതെ അപ്പം ഭക്ഷിക്കുകയും ചെയ്യുന്നതിന് ഒരു മറുമരുന്നായി ഒരു വിഹിതം ദൈവത്തിന് നൽകി സ്വയം ഒരു കുറ്റ വിമുക്തി നേടുവാനുള്ള നെട്ടോട്ടം. ഇതിനെ ഭക്തിയെന്നല്ല കാര്യസാധ്യത്തിനുവേണ്ടിയുള്ള അവസരവാദമെന്നാണ് പറയേണ്ടത്. മുൻപും ഇവിടെ പള്ളികളും ക്ഷേത്രങ്ങളും ഉണ്ടായിരുന്നു. വിശ്വാസികൾ കൃത്യമായി അവിടെ പോയിരുന്നു. പള്ളികളിൽ ആ ഇടവകയിലുള്ള ഓരോ വ്യക്തികളും വികാരിയും തമ്മിൽ സുദൃഢമായ ഒരുബന്ധമുണ്ടായിരുന്നു. ഒരു ഉന്നത നീതിപീഠത്തിലെ നീതിപതി പോലെയായിരുന്നു വികാരി. തർക്കങ്ങൾ അവിടെ പരിഹരിച്ചിരുന്നു. ആശ്വാസം ലഭിച്ചിരുന്നു. ദൈവവചനങ്ങൾ ശ്രദ്ധയോടെ കേൾക്കുമായിരുന്നു. അതിനാൽ നാട്ടുകാർക്കു വലിയ മാനസിക സംഘർഷങ്ങളില്ലാതെ സുഖമായി ഉറങ്ങാൻ സാധിച്ചിരുന്നു. ഈ കൂട്ടായ്മയുടെ ലാളിത്യത്തിന്റെ ഗാഢമായ ദൈവവിശ്വാസത്തിന്റെ ദിശമാറിയപ്പോൾ സംഘർഷങ്ങളേറി. ഒന്നിനും സമയമില്ലാതെയായി. മാറ്റി വയ്ക്കാവു

ന്നത് ശുഭ്രമനസോടെയുള്ള ദേവാലയ സന്ദർശനമാണ്. എങ്ങിനെയെങ്കിലും ദേവാലയത്തിൽ ചെന്ന് ദൈവത്തോടൊരു നിവേദനം നടത്തി ഉടനെ മടങ്ങുന്ന നിലയിലെത്തി.

ഒരു ദേവാലയ ദർശനശേഷം അവാച്യമായ ആനന്ദവും കൃതാർത്ഥതയും അനുഭവപ്പെട്ടിരുന്നു. ഇത് അടുത്ത ദർശനം വരെ നമ്മെ നടത്തുവാനുള്ള ഊർജ്ജം പ്രദാനം ചെയ്യും. എന്താണീ ഊർജ്ജത്തിന് കാരണമെന്ന് നോക്കാം. ക്ഷേത്രമാകട്ടെ, പള്ളിയാകട്ടെ, മോസ്ക് ആകട്ടെ, മറ്റെന്തെങ്കിലും ദേവാലയമാകട്ടെ അതിന്റെ മുകൾഭാഗം മുകളിലേക്കു കൂർത്ത സ്തൂപം പോലെയായിരിക്കും. തികച്ചും പരന്ന ഒരു മേൽക്കൂര ഉണ്ടാവാറില്ല. ദേവാലയത്തിനുള്ളിലേക്കു ഭൂമിയിലെ ഊർജ്ജം സംഭരിക്കാനാണ്, ആകർഷിക്കാനാണ്. ഈജിപ്തിലെ പിരമിഡിന്റെ തത്വം. പ്രകൃതിദത്തമായ രത്നങ്ങൾ ഭൂമിയിൽ ശക്തി ചോരാതെ സൂക്ഷിക്കപ്പെടുന്നത് പിരമിഡിന്റെ ആകൃതിയിലുള്ള കെട്ടിടത്തിലാണ്. അതിനാൽ ദേവാലയങ്ങളിൽ ആ പ്രദേശത്തെ ഏറ്റവും കൂടുതൽ പോസിറ്റീവ് എനർജി ഉണ്ടാവും. യാതൊരു സങ്കൽപ്പങ്ങളുമില്ലാതെ അവിടെ കുറച്ചു നേരം ഇരുന്നാൽത്തന്നെ നമ്മിലേക്കാ ഊർജ്ജം പകരും. അതോടൊപ്പം നല്ല ചിന്തകളുമുണ്ടെങ്കിൽ മനസിന് അവാച്യമായ സമാധാനമുണ്ടാകും. പഞ്ചേന്ദ്രിയങ്ങളുടെ ആവാഹനം സാത്വികമായി നടക്കുന്നിടമാണ് ദേവാലയങ്ങൾ. കുന്തിരിക്കം, കർപ്പൂരം എന്നിവയുടെ ഗന്ധം; നിലവിളക്ക് മെഴുകുതിരി ഇവയുടെ ശുദ്ധ നാളങ്ങൾ; ദൈവവചനങ്ങൾ, കീർത്തനങ്ങൾ; ഇവയെല്ലാം സമന്വയിച്ച് ദൈവത്തേപ്പറ്റിയുള്ള തീവ്രമായ ചിന്തയും, കുണ്ഡലിയെ ഉത്തേജിപ്പിക്കാനാവശ്യമായ പ്രകൃതിദത്തമായ ഊർജ്ജവും കൂടി ഏകാന്തതയോടെ പ്രാർത്ഥിക്കുന്ന ഒരു മനുഷ്യന് സമാധാനമുണ്ടാവാതെ നിവൃത്തിയില്ല. ഈ ഭക്തിപ്രക്രീയയിൽ കൊടുക്കൽ വാങ്ങലില്ല, പരാതിപറിച്ചിലില്ല, തനിക്കു മാത്രം എന്ന സ്വാർത്ഥചിന്തയില്ല, എന്ത് വേണമെന്ന നിവേദനം കൊടുക്കാറില്ല. ഒരാവശ്യങ്ങളും ആവലാതികളുമില്ലാതെയുള്ള നിസ്വാർത്ഥ ഭക്തി. ദൈവത്തിനറിയാം ആർക്ക് എന്ത് എപ്പോൾ എങ്ങിനെ നൽകണമെന്ന്.

"Work is worship" എന്നാണ്. നമ്മുടെ പ്രവൃത്തികളാണ് യഥാർത്ഥ പ്രാർത്ഥന. അതിനാൽ ഫലവും സ്പഷ്ടമാണ്. നല്ല പ്രവൃത്തിക്ക് നല്ല ഫലം, ചീത്തയ്ക്കു ചീത്തഫലം. ഇതിൽ ദൈവത്തിന്റെ നിയമപുസ്തകത്തിൽ ഒരു മാറ്റവുമില്ല. മനുഷ്യന്റെ നിയമപുസ്തകങ്ങളിൽ ചെയ്യുന്ന പ്രവർത്തികൾക്കു മാത്രമാണ് ശിക്ഷ-അതായത് കർമ്മങ്ങൾക്ക് ദൈവത്തിന്റെ നാമത്തിൽ മനസാ-വാചാ-കർമ്മണാ ചെയ്യുന്നതിന് ഒരേശിക്ഷയാണുള്ളത്. പ്രവൃത്തികൊണ്ടു മാത്രമല്ല, ചിന്തകൊണ്ടും വാക്കുകൊണ്ടും ഉള്ള എല്ലാ കാര്യത്തിനും പ്രവൃത്തിക്കുള്ള ഫലം തന്നെ നൽകും. അതിനാലാവണം മനുഷ്യർ "ഞാനൊരു തെറ്റും ചെയ്തില്ലല്ലോ എന്നെ എന്തിനീ കഷ്ടപ്പെടുത്തുന്നു" എന്ന് ദേവാലയത്തിൽ വന്ന് പരിവേദനം നടത്തുന്നത്. അയാൾ പ്രവൃത്തിച്ചില്ലായിരിക്കാം, എന്നാൽ ചിന്തിച്ചിട്ടോ പറഞ്ഞിട്ടോ ഉണ്ടാവാം. അതെന്താണെന്ന് ഈ മനുഷ്യനിൽ അവന്റെ ഉള്ളിൽ നിന്ന് പുറങ്ങി നിന്ന് നിഷ്പക്ഷമായി വിശകലനം ചെയ്താൽ വ്യക്തത ഉണ്ടാവും. വ്യക്തമായാൽ പശ്ചാത്തപിക്കുക, ഇനി ആവർത്തിക്കില്ലെന്ന് ഏറ്റുപറയുക, പരിഹരിക്കാവുന്നവ പരിഹരിക്കുക. അങ്ങിനെയായാൽ ശിക്ഷ ഇളവുചെയ്തുകിട്ടും. ഇത് ചെയ്യാത്ത ഫലത്തെ മൂന്നായി തിരിച്ചിട്ടുണ്ട്. പ്രാരബ്ധകർമ്മ ഫലം, ആർജ്ജിത കർമ്മഫലം, സഞ്ചിത കർമ്മഫലം ആന്നന്നു ചെയ്യുന്ന കർമ്മഫലം പ്രാരബ്ധ കർമ്മഫലം, ഈ ജന്മത്തിൽ ചെയ്യുന്നത് ആർജ്ജിതം, കഴിഞ്ഞ ജന്മത്തിന്റെ ശിഷ്ടം ഇപ്പോൾ കൊണ്ടു നടക്കുന്നത് സഞ്ചിതകർമ്മഫലം. എന്തായാലും ഫലമനുഭവിച്ചേ മതിയാവൂ.

സ്നേഹം, സമഭാവന, നന്മ, സാത്വികത ഇവ കൂട്ടിച്ചേർത്താൽ ഒരു നല്ല മനുഷ്യനായി. അങ്ങിനെയുള്ളവർക്ക് ജീവിതയാത്രയിൽ അധികം തടസ്സങ്ങളുണ്ടാവാറില്ല. ഈ ഗുണങ്ങളുണ്ടാക്കിയെടുക്കാൻ മാതാപിതാക്കളാണ് പ്രധാനമായും സഹായിക്കേണ്ടത്. അങ്ങിനെ വളർന്നു വരുന്നവരോടാണ് ദൈവം ഒരു സ്നേഹിതനേപ്പോലെ കൂടെ നടക്കും. അവനെന്തുകൊടുത്താലും ദുരുപയോഗപ്പെടുത്തില്ല എന്ന് ദൈവത്തിനറിയാം. അവനെന്തുവേണമെന്ന് ആവശ്യപ്പെടാവുമില്ല. ഈ വിധം യോഗ്യത നേടിയ ഒരു മനുഷ്യനാണ് സർവ്വാത്മനാ ദൈവസന്നിധിയിൽ നിൽക്കാൻ യോഗ്യൻ. അവൻ ദൈവത്തെ സ്മരിക്കുന്നതിനെയാണ് ഭക്തി പറയുന്നത്.

ഇങ്ങനെയുള്ള ചിലരെങ്കിലും നമ്മുടെ ചുറ്റുവട്ടത്തുള്ളതിനാലാവണം ഭൂമി തന്നെ താളം തെറ്റാതെ നിലനിന്നുപോകുന്നതെന്ന പരമാർത്ഥം നാം തിരിച്ചറിയണം. ഈ ഭക്തിയിലേക്കുള്ള യാത്ര ഭൗതികസുഖസൗകര്യങ്ങളുടെ മൂഢസ്വർഗ്ഗത്തിൽ ആമഗ്നനായിരിക്കുന്ന സുഖലോലുപന് ഏറെ ദുഷ്കരമായിരിക്കും എന്നും ഓർക്കണം. ഒരു പിതാവിന് നാലു മക്കളുണ്ടെങ്കിൽ നാലും നാല് സ്വഭാവക്കാരായിരിക്കും. ഒരാൾ പഠിക്കാൻ മിടുക്കൻ, ഒരാൾ കുസൃതിക്കാരന്, ഒരാൾ അക്രമി അങ്ങിനെ. എല്ലാ മക്കളെയും നേർവഴിക്കു നടത്താവൻ പിതാവ് നാലു പേരോടും ഒരുപോലെയല്ല പെരുമാറുന്നത്. അക്രമം കാട്ടുന്ന മകന് രണ്ടടികൊടുത്തെന്നും പഠിക്കുന്ന മിടുക്കനെ തോളത്ത് തട്ടി അഭിനന്ദിച്ചുവെന്നും വരും. അടിക്കുന്നത് തല്ലുകൊള്ളാനല്ല-നന്നാവാനാണ്. അതുപോലെ അവർ ആവശ്യപ്പെടാതെ അവരുടെ കാര്യങ്ങൾ നോക്കിക്കൊള്ളുകയും ചെയ്യും. അതുപോലെ ഈ പ്രപഞ്ചത്തിന്റെ പിതാവിന്റെ മക്കളാണിവിടെയുള്ള എല്ലാ ജീവജാലങ്ങളും ഒരിക്കലും ഈ പിതാവ് കാരണമില്ലാതെ മക്കളോടൊന്നും ചെയ്യാറില്ല - നല്ലതായാലും ചീത്തയായാലും. ■



**ഭക്തി അറിയണമെങ്കിൽ ദൈവത്തെ അറിയണം. ദൈവത്തെ അറിയണമെങ്കിൽ ദൈവസന്നിധിയിൽ നിൽക്കാൻ നാം യോഗ്യരാവണം. നാമതിന് യോഗ്യത നേടണമെങ്കിൽ നല്ല ഒരു മനുഷ്യനാവണം. എന്താണ് ഈ നല്ല മനുഷ്യന്റെ യോഗ്യതകൾ...?**

Bible Study

Col (Retd) Alex P Philip

# യോശുവയുടെ കൗൺസെലിംഗ്

ഇക്കാലത്ത് ജാതി, മത, പ്രായ, ലിംഗ ഭേദമെന്യേ എല്ലാ പ്രശ്നങ്ങൾക്കും അക്രമങ്ങൾക്കുമെതിരേ നിർദ്ദേശിക്കപ്പെടുന്ന ഒരു ഒറ്റമൂലിയുണ്ട്-

## കൗൺസെലിംഗ്



പക്ഷേ, ആര്, ആരെ, എപ്പോൾ, എന്തിന്, എങ്ങിനെ, എവിടെവെച്ച് കൗൺസെലിംഗ് നടത്തണമെന്ന് ധാരണയുള്ളവർ വളരെ ചുരുക്കം. അധികം പേരും സ്വന്ത ഉത്തരവാദിത്തങ്ങളിൽ നിന്നും ഒഴിഞ്ഞുമാറുവാനും, പഴി മറ്റൊരു 'വിദഗ്ധന്റെ' മേൽ ചാർത്തുവാനുമുള്ള ഒരുപാധിയായാണ് കൗൺസെലിംഗിനെ കാണുന്നത്.

കൗൺസെലിംഗ് ഒരു ചടങ്ങിലോ, അഭിമുഖത്തിലോ, ക്ലാസ്സിലോ ഒതുക്കാവുന്നതല്ല. അത് അവിരാമമായ ഒരു ജീവിതശൈലിയാണ്. ഉദാഹരണമായി, മാര്യേജ് കൗൺസെലിംഗ് തന്നെയെടുക്കാം. പൂമ്പാറ്റകളെപ്പോലെ സ്വതന്ത്രരായി പാറിപ്പറന്നു നടന്നിരുന്ന ഒരു യുവാവും യുവതിയും വിവാഹദിവസം വരെ ഒരു മകനും മകളും മാത്രമാണ്. രായ്ക്കുരാമാനം അവർ ഭർത്താവും ഭാര്യയും മരുമകനും മരുമകളും കൂടിയായി മാറുന്നു. പുതിയ പെരുമാറ്റച്ചട്ടങ്ങളും വേഷധാരണനിയന്ത്രണങ്ങളും സാമൂഹ്യ-കുടുംബമര്യാദകളും, ശാരീരിക-മാനസ്സിക സമ്മർദ്ദങ്ങളുമെല്ലാം ചേർന്ന് അവരെ അലട്ടുന്നു. അവരുടെ ഓരോ നീക്കവും വിലയിരുത്തപ്പെടുന്നു, ഓരോ തീരുമാനവും വിമർശിക്കപ്പെടുന്നു. ചില മാതാപിതാക്കളാകട്ടെ, നിസ്സംഗരാവുന്നു. മിന്നുകെട്ടിക്കഴിഞ്ഞാൽ പിന്നെ, അവരായി അവരുടെ പാടായി, ഇനി അവർക്കു തോന്നിയതുപോലെ ജീവിക്കട്ടെ എന്ന ഒരു മനോഭാവം. ഇതും ശരിയല്ല.

കുടുംബജീവിതത്തിലേക്ക് ഇറങ്ങിത്തിരിച്ച ആ ചെറുപ്പക്കാരെ നോവിക്കാത്ത വിധം, സ്വാതന്ത്ര്യത്തെ വ്രണപ്പെടുത്താതെ, മാർഗ്ഗനിർദ്ദേശം അഥവാ കൗൺസെലിംഗ് ചെയ്യുവാൻ, മാതാപിതാക്കൾ എന്നും അവർക്കൊരു താങ്ങായി, മുന്നിലല്ല, പിന്നിലുണ്ടാവണം. ക്രിയാത്മകമായ, സ്നേഹമസൃണമായ കൗൺസെലിംഗിൽകൂടി മാതാപിതാക്കൾക്കുമാത്രമേ യുവാക്കളെ ദൈവഭക്തിയിലും പരസ്പരസ്നേഹത്തിലുമധിഷ്ഠിതമായ, ഒരു കുടുബജീവിതത്തിലേക്ക് നയിക്കാനാവൂ.

പെരുന്നാൾ ചന്തയിലും പരുമലയിൽ നിന്നുമൊക്കെ പലരും വാങ്ങാറുള്ള ഒരു പോസ്റ്റർ വാക്യം ഓർമ്മ വരുന്നു

**"ഞാനും എന്റെ കുടുംബവുമോ**
**ഞങ്ങൾ, യഹോവയെ സേവിക്കും"**

- യോശുവ 24:16

അചഞ്ചലമായ യഹോവാഭക്തിയും സ്വന്തകുടുംബത്തിന്മേൽ അടിയുറച്ച വിശ്വാസവും തുളുമ്പുന്ന ഒരു ദൃഢപ്രതിജ്ഞ. യോശുവ എന്തു ഭാഗ്യവാനായിരുന്നു! യോശുവയെ പോലെ പറയുവാനുള്ള മനക്കരുത്ത് നമുക്കാർക്കെങ്കിലുമുണ്ടോ? പറയുന്നതുപോട്ടെ, ആ പോസ്റ്റർ നമുക്കിഷ്ടമു

ള്ളയിടത്ത് ഒട്ടിക്കുവാനുള്ള ധൈര്യമുണ്ടോ? ഭിത്തിയിൽ ആണിയടിക്കല്ലേ, പശ തേക്കല്ലേ, ഇന്റീരിയറിന് ചേരില്ല, മലയാളമോ.... ച്ഛേ! അങ്ങനെ പോകുന്നു തടസ്സങ്ങൾ. അവസാനം, അത് കതകിന് പുറകിലോ, കാല്പ്പെട്ടിക്കകത്തോ സ്ഥാനം കാണുന്നു. സത്യമല്ലേ?

യോശുവയുടെ 24-ാം അദ്ധ്യായം ഒരു പൗരാണിക കൗൺസെലിംഗിന്റെ മഹത്തായ ഉദാഹരണമാണ്. ഈ അദ്ധ്യായത്തിന്റെ ആദ്യ പകുതിയിൽ ദൈവപരിപാലനവും, രണ്ടാം പകുതിയിൽ ദൈവകോപവും വിവരിക്കപ്പെടുന്നു.

**ദൈവ പരിപാലനം:** വൃദ്ധനായ യോശുവ ഇസ്രായേൽ ഗോത്രങ്ങളെയെല്ലാം വിളിച്ചുകൂട്ടുന്നു. യഹോവ, അബ്രഹാം മുതലുള്ള പിതാക്കന്മാരെ പരിപാലിച്ചതും മോശെയുടെ നേതൃത്വത്തിൽ ഇസ്രയേൽ ജനതയെ മിസ്രയീമിൽ നിന്നും മോചിപ്പിച്ചതും അന്യജാതിക്കാരെ യുദ്ധം ചെയ്ത് തോല്പിച്ചതും ഓർമ്മപ്പെടുത്തുന്നു. അന്ത്യത്തിൽ, അവർ പ്രയത്നം ചെയ്യാത്ത ദേശവും, പണിയാത്ത പട്ടണങ്ങളും യഹോവ അവർക്കു പാർക്കുവാനായി നല്കി. 24:13-14-ൽ യോശുവ പറയുന്നു 'ആകയാൽ നിങ്ങൾ യഹോവയെ ഭയപ്പെട്ട് അവനെ പരമാർത്ഥതയോടും വിശ്വസ്തതയോടും കൂടെ സേവിപ്പിൻ'.

പ്രായവും പക്വതയും ലോകപരിചയവുമുള്ള ഗോത്രത്തലവന്മാരുടെ മുന്നിൽ ഒരു പിടിവാശിയും കർശന നിബന്ധനയും യോശുവ പ്രകടിപ്പിക്കുന്നില്ല. യഹോവയെ സേവിക്കണോ അതോ അന്യദൈവങ്ങളെ സേവിക്കണോ എന്ന് സ്വയം തീരുമാനിക്കാനായി അവർക്ക് വിട്ടുകൊടുക്കുന്നു. പക്ഷേ, ഒരു കാര്യം തറപ്പിച്ചു പറയുന്നു "ഞാനും എന്റെ കുടുംബവുമോ, ഞങ്ങൾ യഹോവയെ സേവിക്കും".

**ദൈവകോപം:** രണ്ടാം പകുതിയിൽ, തെറ്റായ വഴി സ്വീകരിച്ചാൽ, എന്തു സംഭവിക്കുമെന്ന് യോശുവ അവർക്ക് താക്കീത് നല്കുന്നു. "അവൻ പരിശുദ്ധദൈവം, അവൻ തീക്ഷ്ണതയുള്ള ദൈവം, അവൻ നിങ്ങളുടെ അതിക്രമങ്ങളെയും പാപങ്ങളെയും ക്ഷമിക്കയില്ല; നിങ്ങൾ യഹോവയെ ഉപേക്ഷിച്ച് അന്യദൈവങ്ങളെ സേവിച്ചാൽ, മുമ്പെ നിങ്ങൾക്കു നന്മ ചെയ്തതുപോലെ, അവൻ തിരിഞ്ഞു നിങ്ങൾക്കു തിന്മ ചെയ്തു നിങ്ങളെ സംഹരിക്കും- 24:19-20.

**ചുരുക്കത്തിൽ**

യുവതലമുറക്കെതിരെ എന്തെങ്കിലും പറയുവാനോ, ചെയ്യുവാനോ ധൈര്യമില്ലാത്ത മാതാപിതാക്കൾ ഏറി വരുന്ന കാലമാണിന്നത്തേത്. അവർക്കായി ഏറെ പ്രസക്തമാണ് യോശുവയുടെ പ്രബോധനം. ആ ഉപദേശ വാക്കുകളെ ഇങ്ങനെ സംഗ്രഹിക്കട്ടെ:-

1. തലമുറകളായുള്ള ദൈവ പരിപാലനം ഓർമ്മപ്പെടുത്തുക.

2. പൂർവ്വീകരിലും പാരമ്പര്യങ്ങളിലും അഭിമാനം കാട്ടുക.

3. കുടുംബബന്ധങ്ങളുടെ ദൃഢത ഉറപ്പാക്കുക.

4. പ്രതികൂലങ്ങളുടെ നടുവിലും ദൈവവിശ്വാസം അചഞ്ചലമായി സൂക്ഷിക്കുക.

5. വഴിതെറ്റിയാലുള്ള ഭവിഷ്യത്തുക്കളെപ്പറ്റി ബോധവൽക്കരിക്കുക.

**കുഞ്ഞുങ്ങളുടെ മുൻപിൽവെച്ച് നമ്മുടെ സഭയേയും പാരമ്പര്യങ്ങളേയും വിമർശിക്കുന്നത്, ഇരിക്കുന്ന മരക്കൊമ്പ് സ്വയം മുറിക്കുന്നതിനു തുല്യമാണ്.**



6. സ്വന്തവഴി തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം നല്കുക.

**യോശുവയുടെ വാക്കുകളുടെ പ്രസക്തി?**

കൗൺസെലിംഗിന് ഒരു നിശ്ചിത അളവുകോലോ രീതിയോ സാധ്യമല്ല. ഓരോ വ്യക്തിയും വ്യത്യസ്തനാണ്. വ്യത്യസ്തയാണ്. ഓരോ കുടുംബവും, ഓരോ പ്രശ്നവും വ്യത്യസ്തമാണ്. എങ്കിലും ഒരു ക്രിസ്തീയ തലമുറയെ ഒരു പരിധി വരെ നേർവഴിക്കു വളർത്തുവാൻ ഈ രീതികൾ സഹായിക്കുമെന്ന് വിശ്വസിക്കട്ടെ:-

**1. മാതാപിതാക്കളുടെ മാതൃകാപരമായ കുടുംബജീവിതം:** ജനനം മുതൽ ഒരു കുട്ടിയുടെ സ്വഭാവരൂപീകരണത്തിൽ, കണ്ടു വളരുന്ന സ്വന്തം മാതാപിതാക്കളുടെ കുടുംബജീവിതം, പ്രധാന പങ്ക് വഹിക്കുന്നു. നിങ്ങളുടെ കുടുംബജീവിതമാണ് അവർക്ക് മാതൃക. ഓർക്കുക, 'മുള്ളുകളിൽ നിന്നു മുന്തിരിപ്പഴവും ഞെരിഞ്ഞിലുകളിൽ നിന്ന് അത്തിപ്പഴവും പറിക്കുമാറുണ്ടോ?' (മത്തായി 7:16). നിങ്ങൾ നന്നാവൂ, കുടുംബബന്ധങ്ങളെ വിലമതിക്കൂ, പരസ്പരം സ്നേഹിക്കൂ, ബഹുമാനിക്കൂ, ജീവിതഭാരം ഒരുമിച്ച് വഹിക്കൂ, മദ്യ-ലഹരി പദാർത്ഥങ്ങളിൽ നിന്നുമകന്ന് ജീവിക്കൂ. നിങ്ങളുടെ മക്കളും നിങ്ങളെ പിന്തുടരും.

**2. കുട്ടികൾ വളരുന്ന അന്തരീക്ഷം:** കുട്ടികളെ ലോകത്തിലേറ്റവും കരുതുകയും സ്നേഹിക്കുകയും ഒപ്പം ശാസിക്കുകയും ചെയ്യുവാൻ മാതാപിതാക്കൾക്കു മാത്രമേ കഴിയൂ. വല്യപ്പച്ചനും അമ്മച്ചിയ്ക്കും സ്നേഹിക്കാനേ കഴിയൂ; ശാസിക്കാനാവില്ല. കൗമാര പ്രായം കഴിയും വരെയെങ്കിലും കുഞ്ഞുങ്ങളെ മാതാപിതാക്കളോടൊപ്പം താമസിപ്പിച്ച് പഠിപ്പിക്കുവാൻ ശ്രമിക്കണം. കസിൻസിനോടൊപ്പം താമസിപ്പിക്കുന്നതും ഒഴിവാക്കൂ! പ്രയാസമാണല്ലേ? എങ്കിൽ, ഒരാളെങ്കിലും ത്യാഗമനസ്സോടെ കുട്ടികളെ ഒപ്പം താമസിപ്പിക്കാനായി, സ്ഥലം മാറണം. കുഞ്ഞുങ്ങൾ നഷ്ടപ്പെട്ടാൽ, 'നിങ്ങൾ അതികാലത്തു എഴുന്നേല്ക്കുന്നതും നന്നാ താമസിച്ചു കിടപ്പാൻ പോകുന്നതും കഠിന പ്രയത്നം ചെയ്തു ഉപജീവിക്കുന്നതും വ്യർത്ഥമത്രേ' (സങ്കീ: 127:2)

**3. സഭയിലും പാരമ്പര്യങ്ങളിലുമുള്ള വിശ്വാസം:** സഭ നമ്മുടെ ഐഡന്റിറ്റി ആണ്, പാരമ്പര്യങ്ങൾ വേരുകളും. കുഞ്ഞുങ്ങളുടെ മുൻപിൽ വെച്ച് നമ്മുടെ സഭയേയും പാരമ്പര്യങ്ങളേയും വിമർശിക്കുന്നത്, ഇരിക്കുന്ന മരക്കൊമ്പ് സ്വയം മുറിക്കുന്നതിനു തുല്യമാണ്. വളരുന്ന പ്രായത്തിൽ, കുഞ്ഞുങ്ങൾ വെല്ലുവിളികളും പുതിയ ചക്രവാളങ്ങളും തേടുന്നു. നമ്മുടെ വിമർശനങ്ങൾ അവരിലെ വിപ്ലവജ്വാലയെ ആളിക്കത്തിക്കും. അവർ നമ്മുടെ വിശ്വാസങ്ങളിൽ നിന്നുമകന്നു പോകും. അടർന്നു പോകുന്ന വിശ്വാസങ്ങളെ വിളക്കിച്ചേർക്കുക എളുപ്പമല്ല.

**4. ദൈവസ്നേഹവും ദൈവഭയവും:** യോശുവ ഓർമ്മപ്പെടുത്തുമ്പോലെ ദൈവഭക്തിയ്ക്ക് രണ്ട് മുഖങ്ങളുണ്ട്. ഒന്ന്, അഗാധമായ, നിസ്തുല സ്നേഹത്തിന്റെ മുഖം. രണ്ടാമത്തേത്, അനുസരണക്കേടു

കാട്ടുന്നവരെ ശിക്ഷിക്കുന്നത്. ഈ രണ്ടു മുഖങ്ങളും അനുഭവിച്ച് വളർന്നാൽ മാത്രമേ കുഞ്ഞുങ്ങൾ നേർവഴിയേ ജീവിക്കൂ. മാതാപിതാക്കൾ ഈ രണ്ടു സ്വഭാവങ്ങളും പ്രകടിപ്പിക്കണം. ഒരാൾ സ്നേഹത്തിന്റേയും ത്യാഗത്തിന്റേയും ക്ഷമയുടെയും നിറകുടമാണെങ്കിൽ, മറ്റേയാൾ അനുസരണയിലും കൃത്യനിഷ്ഠയിലും സ്വഭാവ രൂപീകരണത്തിലും കർശനമായി ശ്രദ്ധചെലുത്തണം. രണ്ടുപേരും കൂടെ ഒരുമിച്ച് കോപിച്ച്, മർദ്ദിച്ച് കുഞ്ഞുങ്ങളെ നിസ്സഹായരാക്കരുത്. അവർക്ക് സാന്ത്വനമേകാനായി, തെറ്റുപറഞ്ഞു മനസ്സിലാക്കാനായി, എപ്പോഴും ഒരാളെങ്കിലും ശാന്തമായിരിക്കേണം.

**5. കുടുംബപ്രാർത്ഥന:** കുടുംബപ്രാർത്ഥന ദൈനംദിന ജീവിതത്തിന്റെ ഒരു ഭാഗമാക്കണം. സന്ധ്യയ്ക്ക് എല്ലാവർക്കും ഒത്തുചേരാൻ കഴിയുന്നില്ലെങ്കിൽ, രാത്രിയാഹാരത്തിനു മുൻപാക്കണം. മാതാപിതാക്കളുടെ കണ്ണും ഹൃദയവും നിറഞ്ഞുള്ള പ്രാർത്ഥനകളിൽ കുഞ്ഞുങ്ങൾ പങ്കുചേരണം. പ്രാർത്ഥിക്കുവാൻ അവരെയും പ്രോത്സാഹിപ്പിക്കേണം. പ്രാർത്ഥനകൾ ഹൃദയത്തിന്റെ കണ്ണാടിയായി, സമ്മർദ്ദമുക്തിമാർഗ്ഗമായി മാറേണം. അസ്വസ്ഥതകൾ പ്രാർത്ഥിച്ചു കഴുകിക്കളയാൻ സാധിക്കേണം. പ്രാർത്ഥനയുടേയും ആഹാരത്തിന്റേയും സമയം കുഞ്ഞുങ്ങളോടൊപ്പം ചെലവഴിച്ച് അവരുടെ ദൈനംദിന പ്രശ്നങ്ങളേയും ആവശ്യങ്ങളേയും മനസ്സിലാക്കേണം.

**6. അനുഭവ സാക്ഷ്യങ്ങൾ:** സ്വന്ത ജീവിതങ്ങളിൽ അനുഭവിച്ചിട്ടുള്ളതും അറിഞ്ഞിട്ടുള്ളതുമായ ദൈവാനുഗ്രഹങ്ങളുടെയും ദൈവശിക്ഷകളുടെയും സാക്ഷ്യങ്ങൾ ചെറുപ്പം മുതലേ കുഞ്ഞുങ്ങളോട് പറയേണം. നന്മയായാലും തിന്മയായാലും ഉണ്ടാകുന്ന നേട്ടങ്ങളും വീഴ്ചകളും വളരുന്ന തലമുറയ്ക്ക് മുന്നറിയിപ്പാവേണം.

**7. കുടുംബബന്ധങ്ങളും ആഘോഷങ്ങളും:** സ്വന്ത ചാർച്ചക്കാരും കുടുംബക്കാരും പങ്കെടുക്കുന്ന കുടുംബയോഗങ്ങൾ, വിവാഹങ്ങൾ തുടങ്ങിയ ചടങ്ങുകളിൽ കുഞ്ഞുങ്ങളേയും സംബന്ധിപ്പിക്കേണം. രക്തബന്ധങ്ങളുടെ സ്നേഹവും, കെട്ടുറപ്പും, ഭദ്രതയും അവർക്കു മനസ്സിലാവാൻ അവസരമുണ്ടാക്കേണം. മിശ്രവിവാഹങ്ങളെ അപേക്ഷിച്ച്, ക്രിസ്തീയ വിവാഹങ്ങളിൽ നവവധൂവരന്മാർ അനുഭവിക്കുന്ന അഭിനന്ദനങ്ങളും അംഗീകാരവും വിശിഷ്ടാതിഥി ആദരവുകളും സംതൃപ്തിയും സന്തോഷവും, യുവാക്കൾക്ക് ആ വഴി തുടരാനായി പ്രോത്സാഹനമാകണം.

**എല്ലാമെല്ലാം ചെയ്തിട്ടും...**

ശൈശവം മുതൽ പ്രായപൂർത്തിയാവുംവരെ, ജീവിതത്തിന്റെ ഓരോ ദശയിലും കുഞ്ഞുങ്ങൾക്ക് മാർഗ്ഗനിർദ്ദേശം നല്കുക, വാക്കിലൂടെയും പ്രവൃത്തിയിലൂടെയും. പക്ഷേ എല്ലാമെല്ലാം ചെയ്തിട്ടും, യുവാക്കൾ സ്വയം തീരുമാനിച്ചുറച്ച വഴിയേപോകാനാണാഗ്രഹിക്കുന്നതെങ്കിൽ, പിടിച്ചു പൂട്ടിയിടാതെ, തല്ലിച്ചതയ്ക്കാതെ ഒന്നു കൂടി ശ്രമിച്ചുനോക്കൂ (ലൂക്കോസ് 13:6-9ലെ ഉപമയെ അന്വർത്ഥമാക്കൂ) എന്നിട്ടും, ശരിയാവുന്നില്ലെങ്കിൽ, അവരെ സ്വതന്ത്രരായി വിടൂ. ദൈവം നിശ്ചയിച്ചിരിക്കുന്ന ജീവിതം, നല്ലതോ ചീത്തയോ ആകട്ടെ, അവർ ജീവിക്കട്ടെ. കണ്ണുനീരോടെ നമുക്കു പ്രാർത്ഥിക്കാം, "ദൈവമേ ഞങ്ങളുടെ കുഞ്ഞുങ്ങളോട് പൊറുക്കേണമേ, അവരെ ശിക്ഷിക്കരുതേ, സംഹരിക്കരുതേ!" ■







## അഖില മലങ്കര പ്രസംഗ മത്സരം

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ(കുറിച്ചി ബാവാ)യുടെ ഓർമ്മപെരുനാളിനോടനുബന്ധിച്ച് പ. പിതാവിനെക്കുറിച്ച് അനുസ്മരിക്കുവാൻ ഒരു പ്രസംഗ മത്സരം സൺഡേസ്കൂൾ അഖില മലങ്കര അടിസ്ഥാനത്തിൽ **2011 ഡിസംബർ 18-ാം** തീയതി ഞായറാഴ്ച (18-12-11) 1.00 p.m.-ന് **കുറിച്ചി വലിയ പള്ളിയിൽ** വച്ച് നടത്തുവാൻ ആഗ്രഹിക്കുന്നു.

**വിഷയം: മലങ്കരസഭയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായും**

**നിബന്ധനകൾ:** 1) സൺഡേസ്കൂളിൽ 12-ാം ക്ലാസ്സ് വരെ പഠിക്കുന്ന വിദ്യാർത്ഥികൾ (VII-XII); 2) 11-12-2011-ന് മുൻപായി പേര് രജിസ്റ്റർ ചെയ്യണം; 4) പ്രസംഗ സമയം 5 മിനിറ്റ്.

**For Registration** - Vicar, St. Peters & St. Paul's Orthodox Church, Neelamperoor P.O., Kurichy-686534,
Ph: 9447903391, 9495912812, 9947124980
or kurichybava@yahoo.com

## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 20,000 |
| Front Inside (Colour) | : | 15,000 |
| Back Inside (Colour) | : | 15,000 |
| Inner Page (Colour) | | |
| Full | : | 12,000 |
| Half | : | 6,500 |
| Quarter | : | 3,250 |
| Favours Block (Minimum) | : | 750 |
| Full page (B & W) | : | 5000 |
| Half page (B & W) | : | 3000 |
| Quarter page (B & W) | : | 2000 |
| Minimum (B & W) | : | 1000 |
| Matrimonial | : | 1000 |
| Favours Block (B & W) (Stamp Size) | : | 500 |

ഭാര്യ കുഞ്ഞന്നം ഉടൻ മരിക്കുമെന്ന് മിഷൻ ആശുപത്രിയിലെ കാർഡിയോളജിസ്റ്റ് പറഞ്ഞിട്ടും, ഭാര്യയുടെ ഹാർട്ട്വാൽവ് തുറന്ന് രക്തം ശരിയായി പ്രവഹിച്ചു. നീര് അപ്രത്യക്ഷമായി. ഹാർട്ടിന്റെ പ്രവർത്തനങ്ങളും ശ്വാസംമുട്ടും ഉറക്കക്കുറവും മരണകരമായ നീറ്റവും സൗഖ്യമായി ഭാര്യയുടെ മരണം ആഗ്രഹിച്ചവർ നശിച്ച് ഇല്ലാതായി.

വെല്ലൂർ മെഡിക്കൽ കോളജ് വൈദ്യം പരാജയപ്പെട്ടിട്ടും, എന്റെ 18 വയസ്സ് മുതൽ 60 വർഷം പഴക്കമുള്ള പൈശാചിക രോഗങ്ങൾക്കും, പരീക്ഷകൾക്കും, ബന്ധനങ്ങൾക്കും ഭയത്തിനും തകർച്ചയ്ക്കും നിത്യ സൗഖ്യം ലഭിച്ചു.

ബുദ്ധിയിലും ശരീരത്തിലും മനസ്സിലും ആത്മാവിലും പൂർണ്ണ സന്തോഷത്തോടും ആരോഗ്യത്തോടെയും ജയത്തോടും ജീവിക്കുവാൻ വേണ്ടി എനിക്കും ഭാര്യക്കും ദൈവപുത്രന്റെ രക്തവും ക്രൂശിലെ സ്നേഹവും പരിശുദ്ധാത്മ അഭിഷേകവും പ്രാർത്ഥനയുടെ ആത്മാവും വിശുദ്ധരുടെ ആത്മാവിന്റെ ഇരട്ടിപങ്കും ലഭിച്ചു.

ഞങ്ങളുടെ കാഴ്ചയ്ക്കും കേൾവിക്കും Nerves system ത്തിനും സൗഖ്യം ലഭിച്ചു. ആകൽക്കറുസായെ ഞങ്ങളുടെ കീൽകീഴിലാക്കി ഇളയമകന്റെ ദ്രോഹം നിമിത്തം ഞാൻ വിഷമിച്ചു. ഒരു പ്രത്യേക കല്പന മൂലം ഞങ്ങളുടെ വിവാഹം ആശിർവദിക്കയും 59 വർഷങ്ങൾക്ക് മുമ്പ് പാമ്പാടിദയറായിൽ ഞാൻ താമസിക്കുകയും - തിരുമേനി എനിക്ക് എഴുതിയ 12 കത്തുകൾ പാമ്പാടി ദയറായിൽ ഉണ്ട്-5-5-2012-ൽ ഞങ്ങളുടെ 54-ാം വിവാഹവാർഷികം-നന്ദി.











**T.V. Varghese,** Rtd Deputy Director of Education
**Kunjanam,** Rtd Income Tax Officer
Plot 74, Nehru Nagar, Thrissur-6

# അപേക്ഷകൾ ക്ഷണിക്കുന്നു

Secenderabad St. Andrew's Orthodox Valiyapally-യുടെ Diamond Jubilee Celebration ന്റെ ഭാഗമായി ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ധനസഹായം നൽകുവാൻ ആഗ്രഹിക്കുന്നു. താല്പര്യമുള്ളവർ താഴെപ്പറയുന്ന നിബന്ധനകൾ അനുസരിച്ച് നവംബർ 10-ന് മുമ്പായി അപേക്ഷിക്കണം.

## നിബന്ധനകൾ

1. **ഭവനനിർമ്മാണ സഹായം:-**
   സ്വന്തം പേരിൽ സ്ഥലം ഉള്ളവർ, പഞ്ചായത്തിന്റെയോ/മുനിസിപ്പാലിറ്റിയുടെയോ അംഗീകാരത്തോടുകൂടിയ പ്ലാനും, നിർമ്മാണ ചെലവിന് ഉദ്ദേശിക്കുന്ന തുകയും, ഇടവക വികാരിയുടെ സാക്ഷ്യപ്പെടുത്തലോടും കൂടെ അപേക്ഷിക്കുക.
2. **വിവാഹധന സഹായം:-**
   മണവാളന്റെയും, മണവാട്ടിയുടെയും വിവരങ്ങളും, വിവാഹം സംബന്ധിച്ച് ഇടവക വികാരിയുടെ സാക്ഷ്യപ്പെടുത്തലോടും കൂടെ അപേക്ഷിക്കുക.
3. **വിദ്യാഭ്യാസ സഹായം:-**
   പഠനത്തിൽ സമർത്ഥരായ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന കുട്ടികൾ പഠിക്കുന്ന സ്ഥാപനത്തിലെയും, വികാരിയുടെയും സാക്ഷ്യപ്പെടുത്തലോടെ അപേക്ഷിക്കുക.
4. **ചികിത്സാ സഹായം:-**
   രോഗികൾ Docter-ടെയും, ഇടവക വികാരിയുടെയും സാക്ഷ്യപത്രത്തോടൊപ്പം അപേക്ഷിക്കുക.
5. Orthodox Church members അല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് ചർച്ചിലെ വികാരിയുടെ സാക്ഷ്യപ്പെടുത്തലോടുകൂടി അപേക്ഷിക്കുക.

***അപേക്ഷ അയയ്ക്കേണ്ട വിലാസം***

**Rev. Fr. Koshy Thomas**
**St. Andrews' Orthodox Church**
**West Maredpally, Secunderabad-26, A.P.**

# BOOKS TO BE RELEASED

*Author:*
Fr. Sam Oommen Panackamattom
Mob. 9425310732

1. പാമ്പാക്കുട നമസ്ക്കാരം (English Transliteration)
2. ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന (Malayalam)
3. സത്യവിശ്വാസ സംഗ്രഹം (Malayalam)
4. സെന്റ് മേരി (English)
5. സെന്റ് ജോർജ് (English)

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

### സഭയുടെ കാര്യനിർവഹണ സമിതികളിലെ വനിതാ പ്രാതിനിധ്യം സംബന്ധിച്ച കമ്മീഷൻ റിപ്പോർട്ട്

തുടർച്ച....

**ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത**

മുൻപ് പറഞ്ഞതുപോലെ സ്ത്രീകളെ സംബന്ധിച്ചുള്ള അനുകൂല പരാമർശങ്ങൾ സംരക്ഷിച്ച് നമുക്കു നൽകിയ ആദിമസഭ തീർച്ചയായും ഇതൊരു പൊതുവും അംഗീകാരയോഗ്യവുമായ നിലപാടായി കണക്കാക്കിയിരുന്നു എന്ന് കരുതാം. അനുകൂലമല്ലാത്തവ നമുക്ക് നൽകുന്നതിലൂടെ വിവേകപൂർണ്ണമായ ഒരു തീരുമാനത്തിന് നമ്മെ ക്ഷണിക്കുകയാണ് വി. ഗ്രന്ഥം. ആ തീരുമാനം നമ്മുടെ നാഥന്റെ പൊതുസമീപനത്തിന് നിരക്കുന്നതാകണം എന്നും വ്യംഗ്യമായ സൂചന നമുക്ക് നൽകുന്നുണ്ട്.

**2.സി. പരിശുദ്ധ സഭാ പിതാക്കന്മാർ**

സഭാപിതാക്കളിൽ പലരും ആദിമ സഭയിലെ പൊതുവായ പുരുഷ മേധാവിത്ത സംസ്ക്കാരങ്ങളുടെയും ക്രിസ്തുവിന്റെ യഹൂദ മതത്തിന്റെ സമീപന ശൈലിയുടെയും അടിസ്ഥാനത്തിലാണ് കാര്യങ്ങളെ കണ്ടിരുന്നത്. അതിന് ഉദാഹരണമാണ് ജോൺ ക്രിസോസ്റ്റത്തിന്റെ 1 കൊരിന്ത്യർ 14:34 നെ വിശദീകരിച്ചുകൊണ്ട് നടത്തുന്ന ഹൊമിലിയിൽ പറയുന്ന കാര്യം. അദ്ദേഹം പറയുന്നത് സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കുക എന്ന് വി. പൗലോസ് പറയുന്നത് എല്ലാ സഭകളിലും പ്രയോഗികമാക്കേണ്ട നിർദ്ദേശമാണെന്നാണ്. ഇതിന് സമാനമായി വി. തോമസ് അകിനാസ്, പുരുഷനാണ് പൂർണ്ണതയുള്ള സൃഷ്ടി എന്നും സ്ത്രീ അപൂർണ്ണയാണെന്നും പറയുന്നു. തെർത്തുല്യനെ സംബന്ധിച്ചിടത്തോളം സ്ത്രീ എന്നും ഹവ്വയുടെ പ്രതിനിധിയാണ്.

വി. അഗസ്റ്റിനും ഈ വിധത്തിൽ സ്ത്രീയെക്കുറിച്ച് പറയുന്നുണ്ട്. 'സ്ത്രീ മാതാവായാലും ഭാര്യ ആയാലും ഹവ്വ തന്നെയാണ്'പോലും. എന്നാൽ അതേ വി. അഗസ്റ്റിൻ തന്നെ ആദ്യ പാപം സ്ത്രീയിൽ നിന്നുണ്ടായതുപോലെ ആദ്യ രക്ഷയുടെ ഉദയവും സ്ത്രീയിൽ നിന്നാണെന്നും അതിനാൽ സ്ത്രീ മഹത്വവതിയാണെന്നും പറയുന്നു. മാത്രമല്ല പുനരുത്ഥാനത്തിന്റെ ആദ്യ സന്ദേശം പുരുഷന് നൽകിയത് സ്ത്രീ ആയിരുന്നു. ആദ്യ പാപത്തിനുള്ള പ്രചോദനം സ്ത്രീ ആയിരുന്നതുപോലെ പാപത്തിന്റെ ശമ്പളമായ മരണത്തിൽ നിന്നുള്ള വിമോചനത്തിന്റെ സന്ദേശവും സ്ത്രീ വഴിയാണ് പുരുഷന് ലഭിച്ചത് എന്ന് 1 കൊരി. 7:16, റോമർ 16 എന്നിവ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പറയുന്നു.

വി. ആംബ്രോസ് പറയുന്നത് (നാലാം ഗ്രന്ഥം 9-ാം അദ്ധ്യായം 115-ാം പാര) ഗർഭത്തിലായിരിക്കുമ്പോൾ തന്നെ ഒരു സ്ത്രീയെ പ്രവാചകി ആക്കുവാൻ യേശുവിന് കഴിയും എന്നാണ്. അലക്സാന്ത്രിയയിലെ ക്ലമന്റ് പറയുന്നത് (നാലാം അദ്ധ്യായം) സ്ത്രീയുടെയും പുരുഷന്റെയും ക്രിസ്തുവിശ്വാസത്തിലെ ഗുണങ്ങൾ ഒന്നുതന്നെയാകുന്നുവെന്നാണ്. സ്ത്രീയുടെയും പുരുഷന്റെയും ദൈവം ഒന്നാണെന്നതു തന്നെ കാരണം.

നാസിയാൻസിലെ വി. ഗ്രീഗോറിയോസ്, 'എന്തിനാണ് വിവാഹ ബന്ധത്തിലെ വിശ്വസ്തത സംബന്ധിച്ച് രണ്ട് മാനദണ്ഡങ്ങൾ' എന്ന് ചോദിക്കുന്നു (ഒറേഷൻസ് 37:6.1 കൊരിന്ത്യർ 14:34. ഹോമിലി).

'ഇക്കാര്യത്തിൽ എന്തിനാണ് സ്ത്രീ മാത്രം പഴി കേൾക്കുന്നത്? പുരുഷനാണ് നിയമമുണ്ടാക്കിയതെന്നതാണ് അതിന് കാരണം. ഇത് ഞാൻ അംഗീകരിക്കുന്നില്ല. അത് ദൈവ ഇഷ്ടവുമല്ല. നിന്റെ മാതാവിനെയും പിതാവിനെയും ബഹുമാനിക്കുക എന്നതാണ് ദൈവം കല്പിച്ചത്. മാതാവിനെയൊ പിതാവിനെയോ ആദരിക്കാത്തവൻ മരണയോഗ്യനാണ്. പിന്നെ എങ്ങിനെയാണ് പിതാവിനെ മാത്രം ബഹുമാനിച്ച് മാതാവിനെ കുറ്റക്കാരി ആയി കാണുന്നത്? ഭർത്താവ് വേശ്യാ ബന്ധത്തിലേർപ്പെട്ടാൽ കുറ്റമില്ല എന്നും ഭാര്യ അങ്ങിനെ ചെയ്താൽ കുറ്റമാണെന്നും എങ്ങനെയാണ് പറയാൻ കഴിയുക? കുഞ്ഞുങ്ങളെ പിതാവിന്റെ ചുമതലയിലാണ് കണക്കാക്കുന്നത്. മാതാവിനെ ആദരിക്കാതിരുന്നാൽ കുടുംബത്തിന്റെ തായ്‌വേരാണ് മുറിക്കുന്നത്. നാസിയാൻസിനെ സംബന്ധിച്ചിടത്തോളം സ്ത്രീക്കും പുരുഷനും ഒരേ അവകാശവും അഭിമാനവുമാണ് ഉള്ളത്. കാരണം പുരുഷന്റെയും സ്ത്രീയുടെയും സൃഷ്ടാവ് ഒന്നുതന്നെയാണ്.

നിസ്സായിലെ വി. ഗ്രിഗോറിയോസ് (തീർത്ഥാടനം സംബന്ധിച്ച്) വിശുദ്ധ ജീവിതം പുരുഷനും സ്ത്രീക്കും ഒരുപോലെയാണ് എന്ന് പറയുന്നു. അദ്ദേഹം മറ്റൊരു സന്ദർഭത്തിൽ പറയുന്നത്: 'വിവാഹ ജീവിതത്തിന്റെ ദുരിതത്തെക്കുറിച്ചറിയണമെങ്കിൽ അത് നന്നായി അനുഭവിച്ചിട്ടുള്ള സ്ത്രീകളോട് തന്നെ ചോദിക്കണം എന്നത്രെ (ഓൺ വെർജിനിറ്റി ഇൻട്രക്ഷൻ). അന്ത്യോഖ്യായിലെ വി. ഇഗ്നാത്തിയോസ് പറയുന്നത് ശ്രദ്ധിക്കുക: 'സ്ത്രീയെ അപമാനിക്കരുത്. അവളാണ് നിനക്ക് ജന്മം നൽകിയതും വളർത്തിയതും. നമ്മുടെ നാഥനിൽ അവരെ സ്നേഹിക്കുക. സ്ത്രീയെ കൂടാതെ പുരുഷന് തനിയെ സന്തതിയെ ജനിപ്പിക്കാൻ കഴിയില്ല. ആദിമ മനുഷ്യൻ ഒഴികെ സ്ത്രീയെ കൂടാതെ പുരുഷനൊ, പുരുഷനെ കൂടാതെ സ്ത്രീയെ ഇല്ല. എന്നാൽ സ്ത്രീയിൽ നിന്ന് മാത്രമായി നമ്മുടെ നാഥൻ ജനിച്ചു. ഇത് വിവാഹ ബന്ധം അശുദ്ധമായതുകൊണ്ടല്ല, ദൈവത്തിന് ഉചിതമായതിനാലാണ്. സാധാരണത്വത്തിലല്ല ദൈവം പ്രവർത്തിക്കുന്നത്' (എപ്പിസൽ റ്റു ഹീറോ, ഏ. ഡീക്കൻ ഓഫ് അന്ത്യോഖ്: ചാപ്റ്റർ 4. സെർവന്റ്സ് ആൻഡ് വിമൻ ആർ നോട്ട് റ്റു ബി ഡസ്പൈസ്ഡ്).

സഭയെ ശുദ്ധീകരിക്കാൻ ശ്രമിച്ച മാർട്ടിൻ ലൂഥർ 'സ്ത്രീയുടെ ഏക ഉപയോഗം പ്രസവം മാത്രമാണ്' അഭിപ്രാ

യക്കാരനായിരുന്നു. എന്നാൽ കാലം ചെയ്ത പോപ്പ് ജോൺ പോൾ രണ്ടാമൻ പറയുന്നത്: 'സ്ത്രീയുടെ വ്യക്തിത്വം പുരുഷന്റെ നിഴലിലാണ് എന്ന് കരുതരുത്. അവൾക്ക് ലഭിച്ചിട്ടുള്ള തനതായ ഭാവങ്ങളെ പ്രോത്സാഹിപ്പിക്കാനും, പ്രകടിപ്പിക്കാനും കഴിയണം. ഓരോരുത്തർക്കും ലഭിച്ചിട്ടുള്ള നൽവരങ്ങളെ വി. മാതാവിന്റെ ശൈലി പിൻതുടർന്ന്, സ്വയം നൽകലിലൂടെയും സ്വനിഷേധത്തിലൂടെയും പ്രകാശിപ്പിക്കാൻ ശ്രമിക്കേണ്ടതാണ്. വേദപുസ്തകം വേണ്ടുംവണ്ണം വ്യാഖ്യാനിച്ചാൽ സ്ത്രീക്കും പുരുഷനുമുള്ള അടിസ്ഥാനപരമായ സമത്വഭാവത്തെയാണ് കാണാൻ കഴിയുക. ഇതാണ് (ഗലാത്യർ 3:28) ൽ പ്രകടമാക്കിയിരിക്കുന്നത്' (ക്രിസ്ത്യൻ ഫോർ ബിബ്ലിക്കൽ ഇക്വാളിറ്റി).

ഓർത്തഡോക്സ് ദൈവശാസ്ത്രത്തിന്റെ അടിത്തറ പാകിയവരിൽ ഒരാളായ നാസിയാൻസിന്റെ നിലപാട് ഗൗരവത്തോടെ കാണേണ്ടതാണ്. സമൂഹത്തിൽ തുല്യപരിഗണനകൾക്കും തുല്യ പങ്കാളിത്തത്തിനും ഉള്ള അവകാശം സ്ത്രീക്കുണ്ട്. അത്, പോപ്പ് പറയുംപോലെ, നാം വിനയപൂർവ്വം അംഗീകരിക്കേണ്ടതുണ്ട്.

## 2. ഡി. ദൈവശാസ്ത്ര പരമായ കാഴ്ചപ്പാട്

പ. സഭയുടെ കൂദാശകളിൽ ആദ്യത്തേതായ വി. മാമ്മോദീസാ നടത്തിയ ശേഷം സ്നാനം സ്വീകരിച്ചയാളുടെ കിരീടം ഏഴാം ദിവസം അഴിക്കുമ്പോൾ കാർമ്മികൻ നടത്തുന്ന പ്രാർത്ഥനയിൽ "കർത്താവെ നിന്റെ പുത്രസ്വീകാര്യമാകുന്ന ആത്മീയ മാതാവിൽ നിന്ന് നിന്റെ ഏകപുത്രന് സഹോദരൻ/സഹോദരി ആയി നീ പൂർത്തീകരിച്ചിട്ടുള്ള ഈ നിന്റെ ദാസനെ/ദാസിയെ..." എന്നാണ് കാണുന്നത്. (പഴയ പുസ്തകങ്ങളിൽ '... നിന്റെ ദാസനെ ...' '... സഹോദരൻ ...' എന്ന് മാത്രമാണ് കാണുന്നത്. ഇത് അപ്പാടെ അംഗീകരിച്ചാൽ രണ്ട് സാദ്ധ്യതകളാണുള്ളത്. ഒന്നുകിൽ ഈ പ്രാർത്ഥന എഴുതിയ കാലത്ത് പെൺകുട്ടികളെ സ്നാനപ്പെടുത്തിയിരുന്നില്ല എന്നൊ, അല്ലെങ്കിൽ പെൺകുട്ടികളെയും ആൺകുട്ടി ആയിട്ടാണ് കണക്കാക്കിയിരുന്നത് എന്നൊ പറയേണ്ടിവരും. ആദ്യത്തേത് ചരിത്രപരമായ അബദ്ധവും, രണ്ടാമത്തേത് നമ്മുടെ പരാർമ്മശ വിഷയപരമായി ഒരു സാദ്ധ്യതയുമാണ്). ക്രിസ്തുവിന്റെ സഹോദരനെയും സഹോദരിയെയും രണ്ട് തട്ടിൽ നിർത്തി ഒന്നിനെ ഉത്തമവും മറ്റൊന്നിനെ അധമവും ആയി കരുതാൻ നമുക്ക് സാധിക്കും എന്ന് തോന്നുന്നില്ല. അതുകൊണ്ടു കൂടിയാണ് മുൻകാലത്തെ നിലവിലിരുന്ന ശൈലി പരിഷ്ക്കരിച്ചുകൊണ്ട് വി. മാമ്മോദീസാ സ്വീകരിച്ച ആൺകുട്ടികളെപ്പോലെ പെൺകുട്ടികളെയും വി. മദ്ബഹായിൽ പ്രവേശിപ്പിച്ച് വി. ത്രോണോസ് വന്ദിക്കാൻ നമ്മുടെ സഭ അനുവദിച്ചത്. നമ്മുടെ പള്ളികളിൽ ഒരു കാലത്ത് സ്ത്രീകൾ പുരുഷന്മാരുടെ പുറകിലായിരുന്നു ആരാധനാ സമയത്ത് നിന്നിരുന്നത്. പിന്നീടാണ് വലതുവശത്തേക്ക് മാറിയത്.

വി. പൗലോസ് സഭയെ ക്രിസ്തുവിന്റെ ശരീരമായിട്ടും അതിലെ ഓരോ അംഗവും ആ ശരീരത്തിലെ അവയവങ്ങളായിട്ടും വ്യാഖ്യാനിക്കുന്നു (റോമർ 12:5; 1 കോരി. 6:15;12:12; എഫേ. 1:23). വിശുദ്ധ സ്നാനത്തിലൂടെയാണ് നാം ഈ പങ്കാളിത്തത്തിൽ പ്രവേശിക്കുന്നത് എന്നദ്ദേഹം കരുതുന്നു (1 കൊരി. 12:13). നാം ക്രിസ്തുശരീരമാകുന്ന അപ്പത്തിന്റെ അംശികൾ ആകുന്നു എന്നും അദ്ദേഹം നിഷ്കർഷിക്കുന്നു (1 കൊരി. 10:17). ഈ ശരീരത്തിലെ ഒരു അവയവത്തിനും മറ്റൊരു അവയവത്തെക്കൊണ്ട് ആവശ്യമില്ല എന്ന് പറയുവാൻ കഴിയില്ല എന്നാണദ്ദേഹത്തിന്റെ നിലപാട് (1 കൊരി. 12:14 മു.). ഓരോ അവയവത്തിനും അതിന്റേതായ നിർദ്ദിഷ്ട പ്രവർത്തനമുണ്ടെങ്കിലും അവ ഓരോന്നും ഏകപക്ഷീയമല്ല പരസ്പര സഹകരണത്തിലും പൊതുശരീരത്തിന്റെ മഹത്വത്തിന് വേണ്ടിയും പ്രവർത്തിക്കണം എന്നാണ് അദ്ദേഹത്തിന്റെ ഉപദേശം. ഓരോ അവയവത്തിന്റെയും പ്രവർത്തനത്തെ പ്രചോദിപ്പിക്കുന്നതും സജ്ജമാക്കുന്നതും വിശുദ്ധാത്മാവാണ് (1 കൊരി. 6:19). പരിശുദ്ധാത്മാവിന്റെ ശക്തിയെ തുശ്ചീകരിക്കുന്നതും നിഷേധിക്കുന്നതും ഗൗരവമായ തെറ്റാണ്.

സഭയുടെ പ്രവർത്തനങ്ങളെ ആത്മീയം എന്നൊ ഭൗതീകം എന്നൊ വിഭജിക്കാൻ സാധ്യമല്ല. എല്ലാം ഒരേ സമയം ആത്മീയവും അതേസമയം തന്നെ ഭൗതീകവുമാണ്. അതുകൊണ്ടു തന്നെ പള്ളി ആരാധനയ്ക്ക് സഹായകമാകുന്ന കാര്യ നിർവ്വഹണം ഒരേ സമയം ആത്മീയവും അതേ സമയം ഭൗതീകവുമാണ്. ആരാധനയിൽ സംബന്ധിക്കുന്ന സ്ത്രീകൾക്ക് അവർ കൊണ്ടുവന്നു നൽകുന്ന വഴിപാടിന്റെ കാര്യനിർവ്വഹണത്തിലും പങ്കാളിത്തമുണ്ടാകണം (എന്നാൽ പൗരോഹിത്യത്തിന്റെ കാര്യത്തിൽ വ്യത്യാസമുണ്ടാകണം. പൗരോഹിത്യം എല്ലാവർക്കും അവകാശപ്പെട്ടതാണ് ('രാജകീയ പുരോഹിതവർഗ്ഗം' 1 പത്രോസ് 2:9) എങ്കിൽക്കൂടെ അതിന്റെ മാനദണ്ഡം നിജപ്പെടുത്താവുന്നതാണ്-എല്ലാവർക്കും ഡോക്ടറാകാൻ അവകാശമുണ്ട് എങ്കിലും ഹയർസെക്കന്ററിക്ക് നിർദ്ദിഷ്ട ശതമാനം മാർക്ക് വാങ്ങുന്നവരെ മാത്രമെ പരിഗണിക്കൂ എന്നു പറയുന്നതുപോലെ. ഇത് ദൈവശാസ്ത്രപരമായ വിവേചനത്തിന്റെ വിഷയമല്ല സാംസ്ക്കാരികയും പാരമ്പര്യവുമായ മാനദണ്ഡത്തിന്റെ വിഷയമാണ് എന്ന് കരുതുന്നു).

കന്യകമറിയാമിനെ ഇത്രയാഥാർത്ഥ്യബധത്തോടെ ആദരിക്കുന്ന മറ്റൊരു സഭയില്ല. ഒരേ സമയത്ത് അവൾ അമലോത്ഭവയല്ല സാധാരണ സ്ത്രീയായിരുന്നു എന്നും എന്നാൽ അവൾ ദൈവപുത്രനെ തന്റെ ഉദരത്തിൽ സ്വീകരിക്കുക മൂലം ദൈവമാതാവായവളാണ് (ദൈവ ജനയിത്രി, തെയോട്ടോക്കോസ്) എന്നും നാം വിശ്വസിക്കുന്നു. ഒരു സാധാരണ സ്ത്രീക്ക് എത്തിപ്പെടുവാൻ പറ്റുന്ന ഉയരത്തെക്കുറിച്ചുള്ള സഭയുടെ ധാരണയാണ് ഇവിടെ കാണുന്നത്. അത്തരം ഒരു സഭയ്ക്ക് സ്ത്രീയെ പൊതുസമൂഹത്തിൽ നിന്നും സഭയുടെ കാര്യ നിർവ്വഹണമേഖലയിൽ നിന്നും മാറ്റി നിർത്തുവാൻ കഴിയില്ല.

ദൈവം മനുഷ്യനെ സൃഷ്ടിച്ചത് തന്റെ സ്വഭാവത്തിലും സാദൃശ്യത്തിലുമാണ്. ഇവയിലൂടെ നാം ദൈവീകരായിത്തീരുവാനുള്ള കഴിവുകൾ നേടിയിരിക്കുന്നു. ദൈവീകരാകുന്നത് ദൈവബന്ധത്തിലും മനുഷ്യ കൂട്ടായ്മയിലും മനുഷ്യരുടേതായ എല്ലാ ചുമതലകളിലും പങ്കാളി ആയിട്ടുമാണ്. അവയിൽ ചിലത് കഴിവുണ്ടായിട്ടും പുരുഷനു മാത്രമായി പരിമിതപ്പെടുത്തുന്നത് മനുഷ്യനിലെ ദൈവ സ്വഭാവത്തോട് ചെയ്യുന്ന അനീതിയും നിഷേധവുമാണ്.

ഓർത്തഡോക്സ് സഭയിൽ ട്രഷറാർ സ്ഥാനമില്ല ട്രസ്റ്റി സ്ഥാനമാണുള്ളത് എന്നത് ശ്രദ്ധേയമാണ്. ഇത് രണ്ടും സാങ്കേതികമായും, താത്വികമായും രണ്ടാണ്. നമുക്ക് കാര്യനിർവ്വഹകരാണുള്ളത്, സാമ്പത്തിക ഇടപാ

ടുകാരല്ല. ഇത് ക്രിസ്തു ശരീരത്തിന്റെ പൊതു വിഷയമാണ്. അതുകൊണ്ടു തന്നെ അതിനുള്ള തിരഞ്ഞെടുപ്പുക ളിൽ അഭിപ്രായം പറയാനും, തിര ഞ്ഞെടുക്കപ്പെടുന്നവർ എങ്ങിനെ തങ്ങ ളുടെ ഉത്തരവാദിത്തം നിർവ്വഹി ക്കണമെന്ന് നിർദ്ദേശിക്കാനും, തിര ഞ്ഞെടുക്കപ്പെടാനും ഉള്ള ചുമതലയും അവകാശവും പ്രായപൂർത്തിയായ എല്ലാവർക്കും തുല്യമാണ്. അവിടെ സ്ത്രീ എന്നൊ പുരുഷനെന്നൊ വ്യത്യാസം ഉണ്ടാകരുത്.

## 2. ഇ. ഭാരതത്തിലെ നീതി ന്യായ വ്യവസ്ഥയുടെ നിലപാട്

ഭാരതത്തിന്റെ ഭരണഘടന അതിലെ പൗരന്മാരുടെ ഇടയിൽ, മതം, ജാതി, വർണ്ണം, വർഗ്ഗം, ലിംഗം തുടങ്ങി യാതൊരു വിഷയത്തിന്റെ അടിസ്ഥാനത്തിലും വിവേചനം അനു വദിക്കുന്നില്ല.

ഈ നിലപാടിനെ പിൻപറ്റിയാണ് സഭാ കേസിൽ ബ. സുപ്രീം കോടതി യിൽ നിന്നുണ്ടായ 1995 ലെ വിധിയിൽ ഭരണഘടനാ ഭേദഗതി പരിഗണിക്കുന്ന സന്ദർഭത്തിൽ ബ. കോടതി ഇപ്രകാരം പറഞ്ഞത്:

"...Yet Clause 4 of the very Constitution declares that 'all those men and woman who accepted the Holy Baptism and who believe in the Godhead of the Trinity, in the incarnation of the Son and the procession of the Holy Ghost, in the Holy Church, in the performance of the seven sacraments, in the observance of the precepts, in the use of theNicean creed and who have undertaken the responsibility of performing them are members of this Church"... (But there are no women respresentation in the assembly)... If the Malankara Association is to be vested with the control over the religious and communal affairs of the entire Malankara Christian community, it must truly and genuinely reflect the will of the said community. For ensuring it, its composition must be so structured as represent the entire spectrum of the community. A powerful body having control over both spiritual and communal in resonable and fiar manner. ... Accordingly, we direct both parties as well as the Rule Committee ( mentioned in clause (120) of the Constitution) to place before this Court within three months from today draft amendments to the Constitution. After persving the same, we shall give appropriate directions."

എന്നാൽ ഈ നിർദ്ദേശത്തിന്മേൽ, സ്ത്രീകളുടെ കാര്യം ഭരണഘടനയുടെ അടിസ്ഥാന സ്വഭാവം സംബന്ധിച്ച വിഷയമായതിനാൽ പിന്നീട് കോടതി അംഗീകരിക്കുകയും ചെയ്തു. അതു കൊണ്ട് നിലിവിലുള്ള അവസ്ഥയിൽ വർദ്ധിപ്പിച്ച പ്രാതിനിധ്യം മാത്രം ഉറ പ്പാക്കി ഭരണഘടനാ ഭേദഗതി വരുത്തു കയായിരുന്നു. ഇക്കാര്യത്തിൽ ഇപ്പോൾ തീരുമാനമെടുക്കുന്നത് അന്ന് കോട തിക്ക് നൽകിയ വാഗ്ദാനത്തിന്റെ നിറ വേറലായിരിക്കും.

## 2. എഫ്. പ്രായോഗിക തലത്തിൽ

പ്രായോഗിക തലത്തിൽ ചിന്തി ച്ചാൽ ഇടവകയിലെ ഭരണ മേഖല ഒഴി ച്ചുള്ള എല്ലാ കാര്യത്തിലും സ്ത്രീക ളാണ് മുൻപന്തിയിൽ എന്ന് കാണാം. വി. കുർബ്ബാന, മറ്റ് ആരാധനകൾക്കും പങ്കെടുക്കുന്നവരുടെ എണ്ണത്തിൽ കൂടു തലും സ്ത്രീകളായിരിക്കും. വി. കുർബ്ബാനാനുഭവത്തിന്റെ കാര്യ ത്തിലും ഇതുതന്നെ അവസ്ഥ. സൺഡേസ്ക്കൂൾ അദ്ധ്യാപകർ കൂടു തലും സ്ത്രീകളാണ്. സൺഡേ സ്ക്കൂൾ കഴിഞ്ഞാൽ ഏറ്റവും ഫലവ ത്തായി നടക്കുന്ന പ്രസ്ഥാനം മർത്ത മറിയം വനിതാ സമാജമാണ്. ഗായക സംഘങ്ങളിലും അവരുടെ പങ്കാളിത്തം ശ്രദ്ധേയമാണ്. അവർ പള്ളിയുടെ ശുചീകരണം, ഭക്ഷണ വിതരണം തുട ങ്ങിയ കാര്യങ്ങളിലും ഏറ്റവും ശുഷ്കാ ന്തിയോടെ സഹകരിക്കുന്നു. ഭരണകാ ര്യങ്ങളിൽ ഇന്ന് സമൂഹത്തിന്റെ മറ്റ് എല്ലാ മേഖലകളിലും സ്ത്രീകൾ തുല്യ സ്ഥാനവും പലയിടത്തും അല്പം മുൻപന്തി സ്ഥാനവും വഹി ക്കുന്നുണ്ട്.

ലോകത്തിൽ അറിയപ്പെടുന്ന പല കോർപറേഷനുകളിലും സ്ത്രീകൾ ഇന്ന് വളരെ ഉയർന്ന സ്ഥാനങ്ങളിൽ കാര്യക്ഷമതയോടെ പ്രവർത്തിക്കുന്നു. കേരളത്തിൽ അനേക വർഷമായി വിജ യകരമായ പ്രവർത്തിക്കുന്ന വ്യവ സായ സ്ഥാപനമായ ഓ.ഇ.എൻ നിയ ന്ത്രിക്കുന്നത് ഒരു സ്ത്രീയാണ്. ഇടവ കയുടെ ഭരണനിർവ്വഹണ തലത്തിൽ സ്ത്രീകളുടെ പങ്കാളിത്തം ലഭിക്കാതെ പോകുന്നത് അതിന്റെ പ്രവർത്തന ത്തിലെ അപൂർണ്ണതക്ക് കാരണമാകും. ഇന്ന് ഇടവകകളിൽ കാണുന്ന പല പ്രശ്നങ്ങൾക്കും വലിയൊരളവു വരെ പരിഹാരമാകാനും ഭരണ നിർവ്വഹണ തലത്തിലെ സ്ത്രീകളുടെ പങ്കാളിത്തം സഹായിക്കും എന്ന് കമ്മീഷൻ കരു തുന്നു. കേരളത്തിൽ ഇക്കഴിഞ്ഞ ത്രിതല പഞ്ചായത്ത് തെരഞ്ഞെടുപ്പു കളിൽ അൻപത് ശതമാനം സ്ഥാന ങ്ങൾ സ്ത്രീകൾക്ക് എന്ന് സംവരണം ചെയ്തിരിക്കുന്നു. ചിലയിടങ്ങളിൽ അപരിചിതത്വത്തിന്റെ പ്രശ്നങ്ങൾ ഉണ്ട് എങ്കിലും പലയിടങ്ങളിലും മെച്ച പ്പെട്ട ഭരണ നിർവ്വഹണമാണ് അവർ നടത്തുന്നത്. മലങ്കരസഭ പാമ്പാ ക്കുടയിൽ വച്ച് 2007-ൽ നടത്തിയ അസോസിയേഷൻ യോഗത്തിൽ വര ണാധികാരിയായി പ്രവർത്തിച്ചത് തമി ഴ്നാട്ടിലെ ഭരണതലത്തിൽ ഉന്നത സ്ഥാനം വഹിച്ചിരുന്ന സഭാംഗമായ ഒരു വനിതയാണ്. അത്രയും ഉയർന്ന തലത്തിൽ പ്രവർത്തിക്കുന്ന വനി തയ്ക്ക് പോലും പക്ഷെ ഇടവക തല ത്തിൽ കാര്യനിർവ്വഹണ പങ്കാളിത്തം ലഭിക്കുന്നില്ല എന്നത് വിരോധാഭാസ ത്തെക്കാൾ കൂടുതൽ മറ്റെന്തൊ ആണ്.

മലങ്കരസഭ ഇന്ന് ഒരു ആഗോള സമൂഹമാണ്. വിവിധ രാജ്യങ്ങളിൽ നിലനില്ക്കുന്ന സംസ്ക്കാരവും, സാമൂ ഹികവും രാഷ്ട്രീയവും സാമ്പത്തിക വുമായ അന്തരീക്ഷം സഭയുടെ പ്രവർത്തനത്തെ ഒരേ സമയം സ്വാധീ നിക്കുകയും അതേസമയം വിമർശിക്കു കയും ചെയ്യും. യൂറോപ്പ്, അമേരിക്ക തുടങ്ങിയ ഇടങ്ങളിൽ സഭയുടെ പ്രവർത്തന ശൈലിയും രൂപഭാവ ങ്ങളും ഇപ്രകാരം സ്വാധീനിക്കപ്പെടു ന്നുണ്ട്. അവിടങ്ങളിൽ ജനിച്ചു വളരുന്ന പുതു തലമുറയ്ക്ക് ഒരിക്കലും ഉൾക്കൊള്ളാൻ പറ്റാത്ത വിഷയമാണ് സഭാസമിതികളിലെ സ്ത്രീകളുടെ പങ്കാ ളിത്തരാഹിത്യം.

## 2. ജി. ഇതര ഓർത്തഡോക്സ് സഭകളിൽ

കാര്യനിർവ്വഹണ തലത്തിൽ നമ്മു ടേതിന് സമാനമായ ഘടനയുള്ള പ. അരാം കാതോലിക്ക അദ്ധ്യക്ഷനാ യുള്ള അർമീനിയൻ സഭയിൽ രജിസ്റ്റർ ചെയ്ത എല്ലാ അംഗങ്ങളും വോട്ടവകാ ശമുള്ളവരാണ്. ഇതിൽ സ്വാഭാവിക

മായും സ്ത്രീകളും ഉൾപ്പെടുന്നു. യൂറോപ്പും അമേരിക്കയും പോലെ പല ജനാധിപത്യ രാജ്യങ്ങളിലും ഓർത്തഡോക്സ് സഭകളിൽ ഇടവക ഭരണ സമിതിയുടെ അദ്ധ്യക്ഷ സ്ഥാനം വരെ സ്ത്രീകൾ വഹിക്കുന്നുണ്ട്.

### 2. എച്ച്. മനുഷ്യാവകാശ പ്രശ്നം

നമ്മുടെ നാട്ടിലെ പൊതു സമൂഹം ഈ വിഷയത്തെ ഒരു മനുഷ്യാവകാശ പ്രശ്നമായിട്ടായിരിക്കും കാണുക. ഐക്യരാഷ്ട്രസഭ 1948 ഡിസംബർ 10-ന് സ്വീകരിച്ച മനുഷ്യാവകാശ പ്രഖ്യാപനത്തിന്റെ ഒന്നാം ആർട്ടിക്കിൾ "എല്ലാ മനുഷ്യരും സ്വാതന്ത്ര്യത്തിൽ ജനിച്ചവരും ഒരേ അവകാശവും മഹത്വവും അർഹിക്കുന്നവരുമാണ്. ബുദ്ധിയും മനസ്സാക്ഷിയും ഉള്ള അവർ പരസ്പരം സാഹോദര്യത്തോടെ പെരുമാറണം" എന്ന് നിർദ്ദേശിക്കുന്നു. ഏഴാം ആർട്ടിക്കിൾ ഏതെങ്കിലും തരത്തിലുള്ള വിവേചനത്തിന് എതിരായിട്ടുള്ളതാണ്. ആമുഖത്തിൽ തന്നെ 'സ്ത്രീ-പുരുഷ സമത്വത്തെക്കുറിച്ചും തുല്യ അവകാശത്തെക്കുറിച്ചും പറയുന്നുണ്ട്. ഭാരതത്തിന്റെ ഭരണഘടനയും ഈ വിധത്തിൽ തന്നെയാണ് വിഷയത്തെ കാണുക. ഭരണഘടനയുടെ മൂന്നാം ഭാഗത്ത് 15-ാം വകുപ്പ് 1-ാം ഉപവകുപ്പ് ലിംഗാടിസ്ഥാനത്തിൽ ഉൾപ്പടെ ഏതെങ്കിലും വിധത്തിലുള്ള വിവേചനം നിരോധിക്കുന്നു. ഇത് സർക്കാരിനുള്ള നിർദ്ദേശമാണ് എങ്കിലും സിവിൽ സമൂഹത്തിനുള്ള പൊതു മാനദണ്ഡമായി പരിഗണിക്കാവുന്നതാണ്.

### 3. ശുപാർശ

ചുരുക്കത്തിൽ മാറിയ ചരിത്ര-സാമൂഹിക സാഹചര്യം വച്ചു നോക്കിയാലും, വേദപുസ്തക സാക്ഷ്യത്തിന്റെ അടിസ്ഥാനത്തിലായാലും, ദൈവശാസ്ത്ര ചിന്തയുടെ വെളിച്ചത്തിൽ ആയാലും സഭയുടെ കാര്യനിർവ്വഹണ തലങ്ങളിൽ പുരുഷന്മാരെപ്പോലെ സ്ത്രീകൾക്കും തുല്യ പ്രാതിനിധ്യം നൽകേണ്ടതാണ് എന്നാണ് ഈ റിപ്പോർട്ടിന്റെ നിഗമനം. അതുകൊണ്ട് മലങ്കര സഭയുടെ 1934 ലെ ഭരണഘടനയിൽ ഇതിനായി ആവശ്യമായി ഭേദഗതി വരുത്തുവാൻ റിപ്പർട്ട് ശുപാർശ ചെയ്യുന്നു.

എന്നാൽ നൂറ്റാണ്ടുകളായി നിലനില്ക്കുന്ന ഇപ്പോഴത്തെ ശൈലി മാറ്റി നിർദ്ദേശിക്കപ്പെടുന്ന പരിഷ്ക്കാരം എല്ലായിടത്തും ഒരുപോലെ, ഒറ്റ ദിവസം കൊണ്ട് നടപ്പാക്കാൻ സാധിക്കുമോ എന്ന് സംശയിക്കുന്നു. അതുകൊണ്ട് പ്രാഥമികമായി വേണ്ടത് ബോധവല്ക്കരണമാണ്. 1982 ൽ, ഇടവകകളിൽ പഴയനിയമ വായനകൾ സ്ത്രീകൾ നടത്തുവാൻ ഉത്സാഹിക്കണം എന്ന തീരുമാനവും അതറിയിച്ചുകൊണ്ടുള്ള കല്പനയും ഇതുവരെയും ഭൂരിപക്ഷം ഇടവകകളിലും നടപ്പായിട്ടില്ല എന്നത് വിസ്മരിച്ചുകൂടാ. കമ്മീഷന് പരിഗണനാ വിഷയം സംബന്ധിച്ച് ലഭിച്ച ചില കത്തുകൾ ചില ഇടങ്ങളിലെങ്കിലും ഇക്കാര്യത്തിൽ എതിർപ്പ് ഉണ്ടാകും എന്ന സൂചന നൽകുന്നുണ്ട്. എങ്കിൽ പോലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റിന്റെ സ്ഥാപനത്തിന്റെ ശതവാർഷിക വേളയിലെങ്കിലും സ്ത്രീകളുടെയും കൂടെ സ്വാതന്ത്ര്യമാണ് സഭയുടെ സ്വാതന്ത്ര്യം എന്ന് തീരുമാനിക്കാനും പ്രഖ്യാപിക്കാനും കഴിയേണ്ടതാണ്. ഈ പരിഗണന വച്ചുകൊണ്ട് ഘട്ടങ്ങളായുള്ള ഒരു പ്രവർത്തന പദ്ധതിയാണ് നിർദ്ദേശിക്കുന്നത്.

### 4. ഉപസംഹാരം

മലങ്കര ഓർത്തഡോക്സ് സഭ ഈ ഭരണഘടനാ ഭേദഗതിയിലൂടെ പുരുഷന്മാരോടൊപ്പം സ്ത്രീകൾക്കും സഭയുടെ കാര്യനിർവ്വഹണ തലങ്ങളിൽ തുല്യ അവകാശം നൽകുന്നതിലൂടെ അതിന്റെ സ്വാതന്ത്ര്യത്തിന്റെ പൂർണ്ണത കൈവരിക്കുകയാവും ചെയ്യുന്നത്. സഭയുടെ ചരിത്രത്തിൽ ഇതൊരു നാഴികക്കല്ലായിരിക്കും. പരിശുദ്ധാത്മാവിന്റെയും കാലത്തിന്റെയും നിർദ്ദേശം സ്വീകരിച്ചുകൊണ്ട് സഭ ഏറ്റെടുക്കുന്ന ഈ ഉത്തരവാദിത്തം തികച്ചും മാനവീകവും, ക്രൈസ്തവും, നീതിയുക്തവും ആയിരിക്കും.

ഇത്ര മഹത്തായ ഒരു കാര്യത്തിന് ശുപാർശ തയ്യാറാക്കാൻ എന്നെ ചുമതലപ്പെടുത്തിയ പ. സുന്നഹദോസിനോടുള്ള നന്ദിയും കടപ്പാടും ഇവിടെ രേഖപ്പെടുത്തുന്നു. അതോടൊപ്പം ഈ വിഷയത്തിൽ തങ്ങൾക്കുള്ള അഭിപ്രായം നേരിട്ടും കത്തുമുഖേനയും ഈമെയിലിലൂടെയും അറിയിച്ച ഏവരേയും പ്രത്യേകം നന്ദിയോടെ സ്മരിക്കുന്നു. ദൈവനാമത്തിന് മഹത്വം കരേറ്റിക്കൊണ്ട് ഈ റിപ്പോർട്ട് പ. സുന്നഹദോസ് മുമ്പാകെ സവിനയം സമർപ്പിക്കുന്നു. ■

**2-ാം ചരമ വാർഷികം**
**19-11-2011**



**P.C. Mathew (Baby)**

പാറക്കാല, മുതുകുറിശ്ശി
തയ്യമ്പാറ, പാലക്കാട്

*"നിന്റെ മഹത്വമുദിക്കും നാൾ,*
*നിൽക്കണമിവൻ വലഭാഗത്തിൽ"*

ദുഃഖാർത്തരായ മാതാവ്, ഭാര്യ, മക്കൾ, മരുമകൾ, പേരക്കുട്ടി, സഹോദരങ്ങൾ, മറ്റ് ബന്ധുമിത്രാദികൾ

**13th Blessed Memorial**
On 12th Nov. 2011 at St. Antony's Orthodox Church, Thannithodu



**Rev. Fr. P. A. Samuel**
Member of Mar Basil
Dhyara, Pathanamthitta

*Inserted by:-*
**Achenckunju, Elsamma, Febin & Novin**
**Malayattur Santhomes**
**Thekkady-685509**
**Ph:- 04869-222003**

# പരുമല തിരുമേനി

## ഭാരതീയ ഋഷി പരമ്പരയിലെ ഒരു ദിവ്യജ്യോതിസ്

പരുമല കൊച്ചു തിരുമേനിയെക്കുറിച്ചൊരു ലേഖനമെഴുതുന്നതിന് തികച്ചും യാദൃശ്ചികമായി വന്ന നിയോഗം നിറവേറ്റാൻ പരിഭ്രമത്തോടെ ചിന്തിക്കുമ്പോൾ അറിയാതെ എന്റെ ഔദ്യോഗിക ജീവിതത്തിൽ കളക്ടറായുള്ള കാലഘട്ടത്തെക്കുറിച്ച് ചിന്തിച്ചുപോയി. അതിൽ ഒരു സ്വകാര്യ അഭിമാനമായി ഞാൻ പറയട്ടെ; കോട്ടയം കളക്ടറായ അവസരത്തിൽ അൽഫോൻസാമ്മയെ വിശുദ്ധയായി പ്രഖ്യാപിച്ചതിലും, 7 വൈദിക ശ്രേഷ്ഠരെ മലങ്കര ഓർത്തഡോക്സ് സഭ മെത്രാൻ സ്ഥാനം നൽകിയതിലും സംബന്ധിച്ചപ്പോൾ ഒരു ദിവ്യാനന്ദം എന്റെ മനസ്സിൽ നിറഞ്ഞു. ഇപ്പോൾ പത്തനംതിട്ടയിൽ ഇരിക്കവേ ജില്ലയുടെ ഭാഗ്യവും രക്ഷയുമായ പരുമലത്തിരുമേനിയെക്കുറിച്ച് ലേഖനമെഴുതാനുള്ള ഭാഗ്യം തീർച്ചയായും ഒരു ദൈവകല്പനയല്ലേ. എന്തുകൊണ്ടാണീ സ്വകാര്യ അഭിമാനമെന്നു ചോദിച്ചാൽ ഈ ജില്ലയുടെ ആദ്ധ്യാത്മിക തേജസ്സിനെ ലോകം മുഴുവൻ ആരാധിച്ചാദരിക്കുന്നുവെന്നതാണ്.



പി.വേണുഗോപാൽ ഐ.എ.എസ്.
(പത്തനംതിട്ട ജില്ലാ കളക്ടർ)

സത്യവും ഫലനിരപേക്ഷവുമായ ഈശ്വരാന്വേഷണമാണ് ഭക്തി നിയോഗമെന്ന് ഭാരതീയ ദർശനം. ഭക്തിയുടെ വഴിയിലൂടെ സഞ്ചരിച്ച് ഈശ്വര സാക്ഷാത്കാരം നേടിയ ത്യാഗത്തിന്റെ, സ്നേഹത്തിന്റെ, സാമൂഹ്യ പ്രവർത്തനത്തിന്റെ ദീപശിഖയേന്തിയ കർമ്മയോഗിയായിരുന്നു സന്യാസി ശ്രേഷ്ഠനായ പരുമലത്തിരുമേനി. ഭക്തിയുടെ സ്വരൂപത്തെക്കുറിച്ച് നാരദ മഹർഷി ഭക്താതി സൂക്തത്തിൽ പറയുന്നത് പരപ്രേമമാണ് അതെന്നാണ്. ഒന്നിനേയും വെറുക്കാൻ കഴിയാതെ, സർവ്വ ചരാചരങ്ങളേയും ഒരുപോലെ സ്നേഹിക്കുന്ന നിത്യ സംതൃപ്തനായിരിക്കുന്ന ഒരു യോഗിയെ ആണ് 29-ാമത്തെ വയസിൽ മെത്രാനാകാനുള്ള നിയോഗം ലഭിച്ച തിരുമേനിയിൽ ഞാൻ കാണുന്നത്. പ്രാർത്ഥനയുടെയും, നിത്യ സ്നേഹത്തിന്റെയും ആൾരൂപമായ തിരുമേനി ഭൗതിക ജീവിതത്തിലും, ആത്മീയ അന്വേഷണങ്ങളിലും സാധാരണക്കാർക്ക് സഹായിയായിത്തീർന്ന അനുഭവങ്ങളനവധിയാണ്. ഭക്തിയോടൊപ്പം ജ്ഞാനവും യോഗവും സിദ്ധിച്ചവർക്ക് മാത്രമേ നമുക്ക് വഴി കാട്ടിയായി യഥാർത്ഥ ആചാര്യന്മാരായി മാറാൻ കഴിയൂ. 'ജ്ഞാനവും ഭക്തിയും ഒരു പക്ഷിയുടെ ഇരു ചിറകുകളാണെങ്കിൽ യോഗമെന്ന കാരണമാണ് സമത്വം പാലിക്കാനുള്ള പക്ഷിയുടെ വാലെന്ന്' സ്വാമി വിവേകാനന്ദൻ. ഈ 3 കാരണങ്ങളും ലഭിച്ചവർ ആത്മീയ വിഹായസിൽ വളരെയുയരെയായിരിക്കും. അത്തരം ആചാര്യന്മാരുടെ നാടായ ഭാരതത്തിലെ ദിവ്യതേജസാണ് മലങ്കരയിലെ അദ്വിതീയനായ ശ്രേഷ്ഠ ഗുരു; പരുമലത്തിരുമേനി. ഒരു ശ്രേഷ്ഠ ഗുരുവിൽ എന്തൊക്കെ ഗുണങ്ങളുണ്ടായിരിക്കണമെന്ന് ആചാര്യന്മാർ പറഞ്ഞിട്ടുണ്ട്. ഗുരു; ശാസ്ത്രങ്ങളുടെ സാരാംശം ഗ്രഹിച്ചവനായിരിക്കണമെന്നതാണ് ആദ്യത്തേത്. മതഗ്രന്ഥങ്ങളോ, ശാസ്ത്രങ്ങളോ കാണാതെ പഠിക്കുകയെന്നതല്ല ഇതിന്റെയർത്ഥം. ശാസ്ത്രത്തിന്റെ ജീവനായ തത്വം ഏതെന്ന് ഗ്രഹിക്കുകയാണ്. പുസ്തകങ്ങളിൽ നിന്ന് നമുക്ക് ലഭിക്കുന്നത് പാണ്ഡിത്യമാണ്. കർമ്മപരിപാകം എത്തിയവർക്ക് മാത്രമേ ശാസ്ത്രത്തിന്റെ തത്വം ഗ്രഹിക്കുവാൻ കഴിയൂ. അങ്ങനെയുള്ളവർ ജനിക്കുമ്പോൾ തന്നെ അത്തരമൊരു ആത്മീയ ദീപം കൊളുത്തപ്പെട്ടവരായിക്കും. അവർ ആ തേജസിനെ ഊതിത്തെളിച്ച് മാനവരാശിക്ക് മാർഗ്ഗദീപമാവും. ജന്മനായുള്ള ജ്ഞാനവും പണ്ഡിതരിൽ നിന്ന് ചെറുപ്പത്തിൽ ലഭിച്ച ഗുരുകുല സമ്പ്രദായത്തിലുള്ള വിദ്യാഭ്യാസവും തിരുമേനിയെ ശ്രേഷ്ഠ സന്യാസിമാരുടെ ഇടയിൽ സൂര്യതേജസാക്കി. ഉത്തമനായൊരു ഗുരുവിനു ഉണ്ടാകേണ്ട രണ്ടാമത്തെ ഗുണം പരിശുദ്ധിയും നിഷ്കപടത്വവുമാണെന്ന് ആചാര്യന്മാർ. ത്യാഗിയായ ഒരാത്മാവിന് മാത്രം സാധിക്കുന്നയീഗുണം സ്വജീവിതം കൊണ്ട് മറ്റുള്ളവർക്ക് ബോദ്ധ്യമാക്കി കൊടുക്കേണ്ടതുമാണ്. മഹാത്മാഗാന്ധി ഇക്കാര്യത്തിൽ ഉദാഹരണമാണ്. ഗുരുക്കന്മാർ നിർമ്മലരായിരുന്നാൽ മാത്രമേ അവരുടെ വാക്കിനെ മറ്റുള്ളവരനുസരിക്കൂ. അവർക്കേ ആത്മശക്തി ഉണ്ടാകൂ. അങ്ങനെയുള്ളവരുടെ

വാക്കു മാത്രമേ മറ്റുള്ളവർ മനസ്സിലാക്കൂ. അവർക്ക് മാത്രമേ തങ്ങളിലെ ആത്മശക്തിയെ ജനഹൃദയങ്ങളിലേക്ക് സംക്രമിപ്പിക്കാനാകൂ. പ. പരുമലത്തിരുമേനി നമ്മുടെ ഹൃദയങ്ങളിലേക്ക് ഇപ്പോഴും ആത്മീയ ശക്തിയെ സംക്രമിപ്പിക്കുന്നതിന് പ്രധാന കാരണം ഈ നിഷ്കപടത്വമാണ്. യാതൊരുവിധ 'സ്വാർത്ഥത്തിനുവേണ്ടിയോ ധനത്തിനു വേണ്ടിയോ ഉപദേശിക്കുന്നവനാകരുത് ഗുരുവെന്ന്' ആചാര്യന്മാർ. ഗുരു ചെയ്യുന്നതല്ലാം സ്നേഹം നിമിത്തമായിരിക്കണം. ജാതിമത ഭേദങ്ങളില്ലാതെ, ഉച്ചനീചത്വങ്ങളില്ലാതെ സർവ്വ മനുഷ്യരോടുമുള്ള പരിശുദ്ധ സ്നേഹമാണ് ഇതിനുള്ള മാർഗ്ഗം. ഇവർക്ക് ഈശ്വരനെ പരിപൂർണ്ണനായും പ്രേമസ്വരൂപനായും ദർശിക്കാൻ കഴിയും. അവർക്കേ സ്നേഹമന്ത്രത്തിലൂടെയും സ്വാന്ത്വനത്തിലൂടെയും മനുഷ്യരാശിയുടെ വിഷമസന്ധിയിൽ താങ്ങാകാൻ കഴിയൂ. സർവ്വരോടും, സർവ്വതിനേയും സ്നേഹിക്കാൻ പഠിപ്പിച്ച യേശുദേവന്റെ വഴിയും, വാക്യവും ജീവിതദർശനമായി സ്വീകരിച്ച പ. മാർ ഗ്രിഗോറിയോസ് തിരുമേനി നമ്മുടെയെല്ലാം നടുവിൽ തിളങ്ങി നാടിന്റെ വെളിച്ചമായി നിൽക്കുന്നതിലെന്താണതിശയം. 9-ാം വയസിൽ കോറൂയോ പട്ടം സ്വീകരിച്ച്, പിന്നീട് പ്രായം കുറഞ്ഞ മെത്രാപ്പോലീത്തയായി, പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട ആദ്യത്തെ ഭാരതീയനായ തിരുമേനിയുടെ ജീവിതം ഈശ്വരനാൽ വഴി നടത്തപ്പെട്ടതാണെന്ന് അദ്ദേഹം നടന്നുപോയ വഴിയിലൂടെയൊന്ന് കണ്ണോടിച്ചാൽ നമുക്ക് മനസ്സിലാകും. പ്രാർത്ഥനാനിരതമായ ജീവിതത്തിന്റെ പുണ്യം പകർന്നുതന്ന് ദൈവത്തോട് നമ്മെ അടുപ്പിച്ച, കഷ്ടതകളിലെപ്പോഴും നമ്മുടെ താങ്ങായി നിലനിൽക്കുന്നയീ സന്യാസി ശ്രേഷ്ഠന്റെ ഇടപെടൽ ഈ സംസ്ഥാനത്തിലെന്നല്ല ലോകത്തിലെ ഒരുപാട് സഹജീവികളുടെ ജീവിതത്തിന് താങ്ങും തണലുമായി നിലകൊള്ളുന്നു. തിരുമേനിയുടെ സമാധിയിൽ പ്രണമിച്ച് നിന്ന എന്റെ ശരീരമാസകലം ഉണ്ടായ കോരിത്തരിപ്പും അഭൗമമായ ഒരു സുഗന്ധം എന്നെ ചുഴ്ന്ന് നിന്നതും എന്റെ വ്യക്തിപരമായ അനുഭവമാണ്. അത്ഭുത പ്രവർത്തികളിലോ, സാക്ഷ്യങ്ങളിലോ ഭ്രമിക്കാത്ത മാനസിക ഘടനയുള്ള എനിക്ക് സത്യമെന്ന് തോന്നിയ ഒരനുഭവമുണ്ട്. സൂര്യൻ മിഥുനം രാശിയിൽ ചരിക്കുമ്പോൾ എ.ഡി. 1848 ജൂൺ 15-ന് ഭൂജാതനായി എ.ഡി. 1902 നവംബർ രണ്ടിന് ദിവംഗതനായ മലങ്കര സുറിയാനി സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനി എന്ന പേരിൽ അറിയപ്പെടുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പാദാത്മങ്ങളിലെന്റെ പ്രണാമം.

# നമ്മിലൊരാൾ

## 'വര'ദാനവുമായി സഭാചിത്രകവി...



**ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ**

"താൻ എന്തിനാണ് വന്നതെന്ന്" രാമവർമ്മ രാജായുടെ ചോദ്യത്തിനുത്തരമായി അന്ന് കൊട്ടാരത്തിൽ വെച്ച് മണലേൽ കിരിയാൻ ഗീവർഗീസിന്റെയും, ശോശാമ്മയുടെയും 12-ാമത്തെ മകനായ എം.ജി. ജോസഫ് എന്ന ഇപ്പോഴത്തെ ആർട്ടിസ്റ്റ് ബേബി, ചെങ്ങന്നൂർ പറഞ്ഞ ഉത്തരം പിന്നീടൊരിക്കൽ കൂടി ഭയഭക്തി ബഹുമാനത്തിൽ നിന്നുളവായ വിറയലോടെ "മലങ്കരയുടെ ഗർജ്ജിക്കുന്ന സിംഹമായിരുന്ന" പുണ്യശ്ലോകനായ കല്ലാശ്ശേരിൽ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സവിധത്തിൽ അദ്ദേഹം കാലം ചെയ്യുന്നതിന് 10 ദിവസങ്ങൾക്ക് മുൻപ് ആവർത്തിച്ചു-'-അനുഗഹം തേടുന്നതിനും, മുഖം കാണിക്കുവാനുമായിട്ടാണ്."

ബാല്യത്തിലെ ചിത്രമെഴുത്തിൽ വാസനയുണ്ടായിരുന്നെങ്കിലും; ഗുരുക്കന്മാരുടെ കീഴിൽ അഭ്യസനം നടത്തിയിട്ടില്ലാത്ത തനിക്ക് 'മൂലധനമായത്' ചെറുപ്പത്തിൽ കാസായുടെ ചിത്രം വരച്ച് ഭാഗ്യസ്മരണാർഹനായ പുത്തൻകാവിൽ പീലക്സീനോസ് തിരുമേനിയെ കാണിച്ചപ്പോൾ അദ്ദേഹം മൂർദ്ധാവിൽ സ്ലീബാ വെച്ചനുഗ്രഹിച്ചതും, ഗീവർഗീസ് ദ്വിതീയൻ ബാവാ അന്ന് നെറ്റിയിൽ മൂന്ന് കുരിശുവരച്ചതും, രാജാരവിവർമ്മയുടെ പുത്രൻ രാമവർമ്മരാജ തന്റെ കഴുത്തിൽ കിടന്നിരുന്ന മാലയിൽ കോർത്തിട്ടിരുന്ന മോതിരമെടുത്ത് നെറ്റിയിൽ വെച്ചനുഗ്രഹിച്ചതുമാണെന്ന് വിശ്വസിക്കുന്നു.

സൈൻബോർഡുകൾ എഴുതിയും, ചില ചെറിയ വ്യാപാരങ്ങളും ചെയ്ത് തള്ളി നീക്കിയ തന്റെ ജീവിതം സുഗമമായത് ചിത്രകലയിൽ പ്രവേശിച്ചപ്പോഴായിരുന്നുവെന്നോർക്കുന്നു 1939 ൽ ജനിച്ച ഇദ്ദേഹം. രാജകീയ കലയായ ചിത്രമെഴുത്തും, കവിതാരചനയും തനിക്ക് ദൈവത്തിന്റെ അളവറ്റ ദാനവും, മഹാകൃപയുമാണെന്നും; സംഖ്യ 22:28-30-ൽ ഉദ്ധരിച്ചിരിക്കുന്നതുപോലെ ബിലെയാമിന്റെ കഴുതയ്ക്ക് ദൈവം സംസാരശേഷി നൽകിയതുപോലെയുമാണെന്നും കൂട്ടിച്ചേർക്കുന്നു. തനിക്കു മാത്രമല്ല മക്കളായ ജയിംസിനും, ജേക്കബിനും, കൊച്ചുമകനായ ഞാലിയാകുഴി ബസേലിയോസ് ദയറയിലെ ജിതിൻ ജോസഫിനും ഇത് 'വര'-ദാനമാണ്.

ചെങ്ങന്നൂർ ബഥേൽ അരമനപള്ളിയുടെ സ്ഥാപനകാലം മുതൽ ഇടവകാംഗമായി പുത്തൻകാവിൽ തിരുമേനിയുടെ നേതൃത്വത്തിൻ കീഴിൽ പ്രവർത്തിക്കുവാൻ സാധിച്ചത് ഭാഗ്യമായി കരുതുന്നയീ വയോധികൻ, പരുമല സെമിനാരിയുടെ 'ആധുനിക ശിൽപ്പിയായിരുന്ന' ഭാഗ്യസ്മരണാർഹനായ കാരിക്കോട്ടച്ചന്റെ നിർദ്ദേശപ്രകാരം 1960-ൽ കല്ലാശ്ശേരിൽ ബാവായുടെ ചിത്രമെഴുതുവാൻ ദേവലോകത്തു വന്നപ്പോൾ അച്ചന്റെ കൈകളിൽ നിന്ന് അഡ്വാൻസായി ലഭിച്ച 100 രൂപ 'കൈമുതലായിരുന്നു'വെന്നുകൂടി ഓർക്കുന്നു ഈ ചിത്രകവി. ഏകദേശം 5000-ൽ കൂടുതൽ ചിത്രമെഴുതിയതിൽ കൂടുതലും പ. പരുമലത്തിരുമേനിയുടെ ജീവസുറ്റ ചിത്രമായ, ഡിക്രൂസ് സായ്പ് തിരുവനന്തപുരം പാളയം കത്തീഡ്രലിൽ വെച്ച് പകർത്തിയതിന്റെ 'പൂർണ്ണകായ എണ്ണഛായാ' ചിത്രമാണ്. മലങ്കരയുടെ സഭാകേന്ദ്രത്തിലും മറ്റ് പള്ളികളിലും ആർട്ടിസ്റ്റ് ബേബിയുടെ കരവിരുതുണ്ട്. 'യഹോവയാം ദൈവമാണ് ഈ അഖിലാണ്ഡത്തിന്റെ ചിത്രകാരനെന്ന്' സാഹിത്യച്ചുവയോടെ സൂചിപ്പിക്കുന്ന ഇദ്ദേഹത്തിന്റെ തൂലികയിൽ നിന്ന് ജന്മമെടുത്തിട്ടുള്ളവയാണ് "മണിനാദം, സ്മരണഗീതങ്ങൾ, മഹാപരിശുദ്ധൻ" എന്നീ ഗാനസമാഹാരങ്ങൾ. പരുമലത്തിരുമേനിയുടെ കബറിങ്കലേക്ക് ഓരോ വർഷവും തീർത്ഥയാത്ര നടത്തുന്നവർക്ക് ഗാനഗന്ധർവ്വൻ പത്മശ്രീ. ഡോ. കെ.ജെ. യേശുദാസിന്റെ ശബ്ദമാധുരി തുളുമ്പി നിൽക്കുന്ന ഈ മദ്ധ്യസ്ഥതാ ഗാനങ്ങൾ ആത്മസായൂജ്യത്തിന് നിദാനമാണ്. ചിത്രകാരൻ കവി കൂടിയായപ്പോൾ വട്ടക്കുന്നേൽ ബാവാ "സഭാചിത്രകവി" എന്ന അപൂർവ്വ സ്ഥാനം നൽകി കോട്ടയം, ഏലിയാ കത്തീഡ്രലിൽ വെച്ച് ആദരിച്ചു. കുന്നം സെന്റ് ജോർജ് ഇടവകാംഗമായ ശോശാമ്മ എന്ന ഭാര്യയും ഷാജി, മേരിക്കുട്ടി മാത്യു, പരേതയായ പൊന്നമ്മ എന്നീ മറ്റുമക്കളുമുള്ള; ചിട്ടയായ ജീവിതത്തിനുടമയും എന്നും നിഷ്ഠയായി സത്യനമസ്ക്കാരം നടത്തുന്നയാളുമായ ഈ മുത്തശ്ശൻ 22 വർഷം മുമ്പാരംഭിച്ച 'ചിത്രശാലയിൽ' മക്കളോടൊപ്പം സജീവനാണ്. ചിത്രമെഴുത്ത് പരിശീലിക്കുവാനായി ആളുകൾ എത്തുന്നുണ്ടെങ്കിലും നൂതന സാങ്കേതികതകളുടെ അതി പ്രസരമായിരിക്കാം ചെറുതലമുറ ഇതിനോട് വിമുഖതരാവുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇവ്വിധമാണെങ്കിലും തന്റെ ചെറിയ 'ചിത്രശാലയിൽ' ഈശ്വര ചൈതന്യം നിറഞ്ഞു നിൽക്കുന്ന ചിത്രങ്ങളുടെയിടയിൽ ഇരുന്നുകൊണ്ട് രസകരമായി കൂട്ടിച്ചേർക്കുന്നത് വിരളമായെങ്കിലും താൽപര്യമുള്ളവർ വരുന്നുണ്ടെങ്കിലും അവരെ പഠിപ്പിക്കുവാൻ സമയുവുമില്ല, സ്ഥലവുമില്ല പഠിപ്പിച്ചാൽ ഫലവുമില്ല; കാരണം അംഗീകൃത ബിരുദങ്ങൾ നൽകുവാൻ തനിക്കാവില്ലല്ലോ? വലിയ ബിരുദങ്ങളില്ലാത്ത പഴയ തേഡ്ഫോറം കാരന് റോട്ടറി ക്ലബ് അവാർഡ് ഗുരു ചെങ്ങന്നൂർ അവാർഡ് ഇവ ലഭിച്ചിട്ടുണ്ട്. അംഗീകാരം ചോദിച്ചു വാങ്ങേണ്ടതല്ല എന്നു പറയുന്ന ഇദ്ദേഹം മലങ്കരസഭ 'നമ്മിലൊരാളായി' പരിഗണിച്ചതിൽ സന്തുഷ്ടനാണ്.

മുൻപ് അനവധി ദേവാലയങ്ങളുടെ ക്ദുശ്:കുദിശിനുകളും, ഹംസരഥവും രൂപകൽപ്പന ചെയ്തിട്ടുള്ള ഈ ശിൽപ്പി കോഴഞ്ചേരി പുലാത്തീൻ അരമനയിലെ ചിത്രങ്ങളും, ശ്രീനാരായണ ഗുരുവിന്റെ ചിത്രവും വരച്ചിട്ടുണ്ട്. മഹാനുഭാവനായ 'ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ്' ഇദ്ദേഹത്തിന്റെ ബന്ധുവാണ്. പരിശുദ്ധന്മാരുടെയും, ശുദ്ധിമതികളുടെയും ചിത്രങ്ങളും കാലം ചെയ്ത പിതാക്കന്മാരുടെ ചിത്രങ്ങളും മറ്റ് വ്യക്തികൾ ആവശ്യപ്പെടുന്ന ചിത്രങ്ങളും വരയ്ക്കുന്ന ഇദ്ദേഹത്തെ സഭയിലെ വിവിധ ദേവാലയങ്ങൾ ആരിച്ചിട്ടുണ്ട്. വരച്ചതിൽ ഏറ്റവും വലിയ ചിത്രം വട്ടിയൂർക്കാവ് പള്ളിയിലേതാണ്. ഇപ്പോൾ വരച്ചുകൊണ്ടിരിക്കുന്നതിൽ പൗലോസ് ദ്വിതീയൻ ബാവായുടെയും ചിത്രവുമുണ്ട്. വിശുദ്ധ വേദഗ്രന്ഥത്തിൽ തന്നെ തർക്കങ്ങളുണ്ടെന്നും എന്നാൽ അടിപതറാതെ സഭയെ നയിക്കുന്ന പിതക്കന്മാരുടെ കാലടികൾക്ക് ഉറച്ച പിന്തുണ നൽകേണ്ടത് നമ്മുടെ കടമയാണെന്നും ഓർക്കുന്നു.

കലാസപര്യയിൽ പ്രഥമ സ്ഥാനത്ത് വിരാജിക്കുന്ന വരയും കവിതയും വാല്മീകിക്ക് ഈശ്വര ദാനം പോലെയും ഇല്ലായ്മയിൽ നിന്നുണ്മയെയുളവാക്കിയ ദൈവത്തിന്റെകൃപാദാനമാണെന്നും വിശ്വസിച്ച് പരുമല തിരുമേനിയുടെ മദ്ധ്യസ്ഥയിൽ വിനയാന്വിതനാകുന്നു....

ഏബ്രഹാം ശെമ്മാശ്ശൻ,
പുതുപ്പള്ളി ■




## എതിരാളി

അഹങ്കാരമെന്നാൽ അയാളായിരുന്നു.
തമ്പി...!
കോടീശ്വരനായ ബിസിനസ്സുകാരൻ....
നിയമവും നിയമ പാലകരും അയാളെ ഭയപ്പെട്ടു.
എല്ലാ ദുഷ്ടത്തരങ്ങളുടെയും വിളനിലമായിരുന്നു തമ്പി... എന്തും ചെയ്യാൻ മടിക്കാത്തവൻ. അതിനാൽ ബിസിനസ്സ് രംഗത്തെ നല്ല.

ജീവിതത്തിൽ തന്നെ അയാൾക്ക് ഒരു എതിരാളി ഉണ്ടായിരുന്നില്ല. അന്ന് രാത്രിയിൽ ഉറക്കത്തിനായി കിടക്കുമ്പോഴും തമ്പിയുടെ ചിന്ത..,

തനിക്ക് ശക്തനായ ഒരു എതിരാളി ഇല്ലല്ലോ എന്നായിരുന്നു. തനിക്ക് തുല്യൻ താൻ മാത്രം...! 'അയാൾ' ചിരിച്ചു.

പെട്ടെന്നായിരുന്നു 'അവന്റെ' വരവ് തമ്പിയുടെ അടുത്തെത്തിയ 'അവൻ' അയാളുടെ ഹൃദയത്തിൽ പിടിത്തമിട്ടു തമ്പിയുടെ എതിരാളിയായി വന്നവൻ ശക്തനായിരുന്നു. അവന്റെ മുന്നിൽ ഏറെ നേരം പിടിച്ചു നിൽക്കാൻ തമ്പിക്കായില്ല. തമ്പി 'അവന്' കീഴടങ്ങി

പിറ്റേന്ന് വൈകുന്നേരം നാലുമണിക്കായിരുന്നു തമ്പിയുടെ ശവസംസ്കാരം.

സാജൻ, പാളയം

## വരക്കളരി



ബ്ലസി ആനി ബെന്നി



ബിയാ സാബു, പൈറ്റക്കുളം

കവിത

## കെടാവിളക്ക്

ദുഃഖങ്ങളെല്ലാം ഒരു ചെറുപുഞ്ചിരിയിൽ
വിടർത്തിടും പൂവാണെന്നമ്മ
ഒരു പുഴയിൽ പോകുന്നതോണിയും
തോണിതളരാതെ തുഴയുന്നെന്നമ്മയും
പാട്ടുപാടാൻ അറിയില്ലെങ്കിലും
എൻ കണ്ണടക്കും സംഗീത-
മാധുര്യമാണെന്നമ്മ
കണ്ണുനീർ പൊഴിച്ചിടുമ്പോൾ
സ്വാന്തനമേകും കരങ്ങൾ
പൂങ്കാറ്റുപോലെന്നെ തഴുകി.
പുഴപോൽ ഒഴുകും.
എൻ ജീവനിൽ
ഞാൻ കാണാതെ പോകുന്ന ആമ്പൽ പൂവ്.
തീരത്ത് അടുക്കുമ്പോൾ തേടുന്നു
ഞാൻ അതിൻ സുഗന്ധം
കാർമേഘങ്ങൾ മൂടിടും
എൻ ജീവനിൽ
നിറദീപമായിതെളിഞ്ഞിടും
സ്നേഹപ്രകാശമാണെന്നമ്മ.

ബിനി കെ. വർഗീസ്

കവിത

## എല്ലാത്തിനും നന്ദി

നിങ്ങൾക്കറിയാമോ ▸▸

### ത്രൈസാഗിയോൻ

ത്രിസ്(മൂന്ന്) ഹാഗിയോസ് (വിശു

എസ്ഥേർ 8

അതിലും വലുതായതെന്തോ നീ ആഗ്രഹിക്കുന്നു.

ശരിയാണു പ്രഭോ.

ഷാജി മലയാലപ്പുഴ

എന്താണത്? പറയൂ. എന്താണെങ്കിലും ഞാനതു സാധിച്ചു തരും.

കവിത

## എല്ലാറ്റിനും നന്ദി

പ്രഭാതമേ കണ്‍ തുറക്ക
പ്രദോഷമേ മനസ്സു തുറക്ക
ഭൂമിക്ക് വെളിച്ചം തരുന്ന സൂര്യനേ
നിനക്കു നന്ദി.
മനസ്സിനു ശക്തി നല്കുന്ന ദൈവമേ
അങ്ങേയ്ക്ക് നന്ദി.
ഭൂമിക്ക് ഭംഗി നൽകുന്നപക്ഷി മൃഗാ
ദികളെ ഞങ്ങൾക്ക് നന്ദി
ജീവജാലങ്ങൾക്ക് ദാഹമകറ്റുന്ന
ജലാശയങ്ങൾ നിങ്ങൾക്ക് നന്ദി.
ശുദ്ധവായു തരുന്ന വൃക്ഷലതാദി
കളെ നിങ്ങൾക്ക് നന്ദി
എല്ലാത്തിന്റെയും സൃഷ്ടാവായ
സ്വർഗ്ഗപിതാവേ അങ്ങേയ്ക്കൊരു
കോടി നന്ദി.

**നിമ്മി കെ. സണ്ണി, കടമ്പനാട്**

### വചനപാത...

യേശുക്രിസ്തു ഇന്നലെയും
ഇന്നും എന്നുമെന്നേക്കും
അനന്യൻ തന്നെ

(എബ്രാ. 13:8)

നിങ്ങൾക്കറിയാമോ ▸▸

## ത്രൈസാഗിയോൻ

ത്രിസ്(മൂന്ന്) ഹാഗിയോസ് (വിശുദ്ധർ) എന്ന രണ്ട് ഗ്രീക്ക് പദങ്ങൾ ചേർന്നുണ്ടായത്. ദൈവമേ നീ പരിശുദ്ധൻ എന്ന് മൂന്നു പ്രാവശ്യം ചൊല്ലുന്ന സ്തുതി വചനത്തെ സൂചിപ്പിക്കുന്നു. സുറിയാനി സഭയുടെ കൗമായിലും വിശുദ്ധ കുർബാന ആരംഭിക്കുമ്പോഴും ഇതു ചൊല്ലുന്നു.



## കുട്ടിത്തമാശ

## ഒ.വി.ബി.എസ്.

സ്കൂളിൽ പോകുവാൻ എന്നും മടികാണിക്കുകയും, കരയുകയും ചെയ്യുന്ന സാജൻമോൻ ഒ.വി.ബി.എസിന് പോകുവാൻ വളരെ ഏറെ താൽപര്യം കാണിക്കുന്നത് കണ്ട് പള്ളി വികാരി സാജൻ മോനോട്.

മോനെ നീ ഇതുപോലെ സ്കൂളിൽ പോകുവാൻ താൽപര്യം കാണിക്കാത്തതെന്താ?

സാജൻമോൻ: എന്റെ പൊന്നച്ചാ ഞാൻ ഒ.വി.ബി.എസിന് പോകുന്നത് 10 ദിവസം രുചികരമായ ഭക്ഷണ പാനീയങ്ങൾ കഴിക്കാനുമാണ്. ഇതൊന്നും സ്കൂളിൽ പോയാൽ കിട്ടില്ലല്ലോ.

**- ലാലി റെജി, ഏഴാംമൈൽ.**

## എസ്ഥേർ 8

ഷാജി മലയാലപ്പുഴ



























കഥ

ഫാ. തോമസ് പി. മുകളിൽ

# ഇനിയും ബാധ തുടരും...

I

കൂമൻ മൂളുന്നു...

നഗരത്തെ നിദ്രയിലാക്കി സോഡിയം വേപ്പർ ലാമ്പുകൾ നിൽക്കുന്നു. ഒറ്റപ്പെട്ട ചില ഭാരവണ്ടികൾ ടൗണിന്റെ നിശ്ശബ്ദതയെ ഭേദിച്ച് ഇരച്ചു നീങ്ങുന്നു.

നഗരപ്രാന്തത്തിലുള്ള ദേവാലയത്തിനു ചുറ്റും ഇരുട്ട് കനത്ത് നിൽക്കുന്നു. ചെറിയ കാറ്റടിച്ച് നിശ്ശബ്ദതയെ ഭേദിച്ച് ദലമർമ്മരം. പള്ളിയുടെ കിഴക്കേ അറ്റത്തുള്ള കല്ലറകൾക്ക് മുകളിൽ കാറ്റ് ആഞ്ഞ് വീശി. കല്ലറകളുടെ മേൽപ്പാളി പതുക്കെ ഒന്നിളകി. മൺതരികൾ അകത്തേക്കൂർന്നു വീണു.

പള്ളിക്കുള്ളിലെ ഭീമൻ ഘടികാരത്തിൽ 12 മണിയുടെ മുഴക്കം...

വെള്ളപുതപ്പിച്ച് കിടത്തിയ അന്നമ്മ കോശിയുടെ മൃതദേഹം ഒന്നിളകി...കാറ്റ് ആഞ്ഞു വീശി. വെള്ളത്തുള്ളികൾ താഴെ വീഴുന്നു. അന്നമ്മ കോശി കണ്ണു ചിമ്മി... സ്ലാബിളകിയ വിടവിലൂടെ 'അശരീര രൂപം' ഊർന്ന് പുറത്തേക്കിറങ്ങി നിന്നു. ശരീരമാകെ ഒന്നുകുടഞ്ഞു.

കാറ്റിനൊപ്പം ഇളകിയ കല്ലറകളിൽ നിന്നും അപ്പച്ചന്മാരും അമ്മച്ചിമാരുമൊക്കെ ഇറങ്ങി വന്ന് കല്ലറയക്ക് പുറത്ത് ഇരിപ്പുറപ്പിച്ചിരിക്കുന്നു.

അന്നമ്മ കോശി ചുറ്റും നോക്കി. താഴേതിൽ അവറാച്ചനും ഭാര്യയും വേദപുസ്തകം വായിക്കുന്നു. കൊച്ചു പറമ്പിൽ സണ്ണിക്കുട്ടി മാർബിളിൽ ചാരി ബീഡി വലിക്കുന്നു. പടിഞ്ഞാറേ തലയ്ക്കൽ ഗീവർഗ്ഗീസ് കോർ എപ്പിസ്കോപ്പാ അച്ചൻ പുസ്തകം തുറന്ന് പ്രാർത്ഥിക്കുന്നു.

"ജയം ജയം ഹല്ലേലുയ്യാ
ജയം ജയം എപ്പോഴും"

പെട്ടെന്ന് അന്നമ്മ കോശി കൈയ്യടിച്ചു പാടി. പള്ളി പരിസരം ഞെട്ടി വിറച്ചു. ഒരു കടവാതിൽ ചിറകടിച്ച് പറന്നു പോയി,

പാപ്പിച്ചായൻ പതിയെ എഴുനേറ്റ് സംസാരിക്കാൻ തുടങ്ങി.

"ഈ പെന്തക്കോസുകാരിയെ ഇവിടെ കൊണ്ടുവന്ന് അടക്കരുതെന്ന് ഞാൻ എന്റെ മോനോട് സ്വപ്നത്തിൽ പറഞ്ഞതാ... ഇവളിവിടം മുടിക്കും " പാപ്പിച്ചായൻ ചാടിയെണീറ്റു.

അട്ടഹാസങ്ങൾ, മുറവിളികൾ അന്നമ്മ കോശി ആരെയും കൂസാതെ സംഗീതത്തിന്റെ രണ്ടാമത്തെ തലമായ അന്യഭാഷയിലേക്ക് കടക്കാൻ ശ്രമിച്ചു. പക്ഷെ മലയാളം മാത്രമേ വഴങ്ങുന്നുള്ളു.... ആത്മലോകത്ത് ഡ്യൂപ്ലിക്കേറ്റ് ഭാഷകളില്ലല്ലോ.

"അവളുടെ ഒരു അന്യഭാഷ ..." പാപ്പിച്ചായൻ തലയണ എടുത്ത് ഒറ്റയേറ്. തലയണ പൊട്ടിച്ചിതറി. കല്ലറയിലെ നായ്ക്കൾ ഇത് കണ്ട് പരിഭ്രമിച്ച് ഓരിയിട്ട് തുടങ്ങി.

II

"ഇന്നലെ രാത്രി കല്ലറയിൽ എന്തൊരു പട്ടികൊരയായിരുന്നു." പള്ളി വടക്കേതിലെ ശോശാമ്മ ച്ചേട്ടത്തി പരിഭവം പറഞ്ഞു.

"അത് വല്ല മരപ്പട്ടീം വന്നു കയറിയതായിരിക്കും. ഞാനും കേട്ടു ഒരു ഏതാണ്ട് തലയിണയും കടിച്ചു കീറി അവിടെ ചിതറിയിട്ടുണ്ട്." പാലു വിതരണത്തിന് അതുവഴി വന്ന രമണി വിവരിച്ചു.

"നിങ്ങടച്ചൻ പള്ളീലൊണ്ടോ"

"ഇല്ലല്ലോ"

"പിന്നെ വടക്കു വശത്തെ ജന്നൽ തുറന്നിട്ടിരിക്കുന്നു."

"അത് അച്ചൻ അടക്കാൻ മറന്നു പോയതായിരിക്കും."

"ഓ... ഞാൻ പോണു. കന്നാലി തീറ്റിക്ക് കിടന്ന് ചവിട്ടിപ്പറിക്കുന്നു...."

കാറ്റു വീശി ... ഒന്നും സംഭവിക്കാത്തതു പോലെ സെമിത്തേരിയിലെ കാക്കാത്തിപ്പുല്ലുകൾ തലയാട്ടി.

III

രണ്ടാം ദിവസം

പെന്തക്കോസിൽ പോയി മിന്നു പറിച്ച അന്നമ്മയെ ഈ പള്ളിയിൽ അടക്കിയിട്ട് രണ്ട് ദിവസമാകുന്നു. അന്നമ്മ ജനിച്ചതും വളർന്നതും ഓർത്തഡോക്സ് വിശ്വാസത്തിലായിരുന്നു. എന്നാലോരു 'കൂടോത്ര' പാസ്റ്ററിൽ അഭയം ചൊല്ലി അന്നമ്മ കാലു മാറ്റിച്ചവിട്ടി. പശുവിനെ വളർത്തി കഷ്ടപ്പെടുന്ന ഭർത്താവ് പൊടിക്കുഞ്ഞ് ഗൃഹഭരണം അന്നമ്മയെ ഏൽപ്പിച്ചിരിക്കുന്നതിനാൽ ഇത്യാദി കാര്യങ്ങൾ കൈവിട്ടു വോയി. അന്നമ്മ മിന്നു പറിച്ചതോടു കൂടി പൊടിക്കുഞ്ഞിനെ ഇട്ടു തട്ടാനും





തുടങ്ങി. അയാളാകട്ടെ ഒരു സാധു കർഷകൻ. മക്കളൊക്കെ വിദേശത്തു പോയി കുടുംബം രക്ഷപ്പെട്ടു. താൻ മുങ്ങിയതിനാലാണ് അവന്മാർ കൊണം പിടിക്കുന്നതെന്ന് അന്നമ്മയും (പിള്ളേർ മുങ്ങാത്തതിന്റെ അരിശം അന്നമ്മയ്ക്കുണ്ടായിരുന്നു). ചുരുക്കത്തിൽ പൊടിക്കുഞ്ഞും മക്കളും ദേവാലയത്തിലും അന്നമ്മ മനുഷ്യാലയത്തിലും പോയിത്തുടങ്ങി.

കാലം കാത്തു നിന്നില്ല. തല ചുറ്റി വീണ അന്നമ്മ സെറിബ്രൽ ഹെമറേജ് ആയി ഒറ്റ ആഴ്ച കിടന്നു. ഏഴാം പക്കം മരിച്ചു. ഈശ്വര നിശ്ചയം വെല്ലുവിളിച്ച് ചില പാസ്റ്റർമാരും ഊതിയാറ്റിയെങ്കിലും ദൈവം വിധിച്ചത് മറ്റൊന്നായിരുന്നു.

മൃതദേഹം മോർച്ചറിയിൽ വച്ചിട്ട് മക്കൾ പറന്നു വന്നു. അവർക്കൊരേ ആഗ്രഹം അമ്മയെ പള്ളീൽ അടക്കണം. അടിയന്തിര കമ്മറ്റി കൂടി. മക്കൾ ഇടവകയ്ക്കു നൽകുന്ന ധനപരവും ധാർമ്മികവുമായ പിന്തുണയെ മുൻനിർത്തി അന്നമ്മയെ പള്ളിയിൽ അടക്കാൻ നിശ്ചയിച്ചു.

മൃതദേഹത്തിനു ചുറ്റും ഈച്ച പോലെ പാസ്റ്റർമാർ ഉണ്ടായിരുന്നു. ചെറുപ്പക്കാരനായ സാജു അച്ചൻ പ്രാർത്ഥിക്കാൻ കറുത്ത കുപ്പായമിട്ട് വീട്ടിലേക്ക് വന്നപ്പോൾ വിശ്വാസ പ്രബോധനം തകർക്കുകയായിരുന്നു. കാതു പറിച്ച ചില ഞവിലാണ്ടിപ്പെണ്ണുങ്ങളുടെ കോണിൽ അച്ചനെ കണ്ടപ്പോൾ ഒരു പരിഹാസച്ചിരി. ഉരലു പോലെയുള്ള ചില മൂത്ത പെന്തക്കോസ്തുകാരികൾ കസേരയിൽ തിരിഞ്ഞിരുന്നു കളഞ്ഞു. ചിലർ കൗമാ ചൊല്ലുമ്പോൾ വടക്കോട്ടു നോക്കി കുരുമുളകു തലപ്പിലെ കിളിയെ കണ്ടു രസിച്ചു. കൃപ നിറഞ്ഞ മറിയം ചൊല്ലിയപ്പോൾ ചിലർ സർവ്വ ശക്തിയുമെടുത്ത് മുക്കി മുക്കി സ്തോത്രം പറഞ്ഞു. തല നരച്ച ഒരു ദൈവദാസൻ നിസ്സംഗ ഭാവത്തിൽ ഹല്ലേലൂയ്യാ എന്നു നീട്ടിപ്പറഞ്ഞു. (കൈവിട്ടു പോയീീീ ........ എന്നോ മറ്റുമാകും ഇതിന്റെ പരിഭാഷ) ഇതെല്ലാം കണ്ട് ക്ഷുഭിതനായ ശുശ്രൂഷകൻ വർഗ്ഗീസ് കൂട്ടം കൂടി അടക്കം പറഞ്ഞു നിന്ന തടിച്ചികളുടെ ഇടയിലേക്ക് ചെന്ന് നിർത്താതെ വീശി ധൂപം കളഞ്ഞു.

IV

രണ്ടാം ദിവസവും അന്നമ്മ ചാണ്ടി പാടിത്തകർത്തു... തലയിണ പാറി, പട്ടി കുരച്ചു.

"സ്വസ്ഥത നഷ്ടപ്പെട്ടല്ലോ ദൈവമേ ഈ ഒരുമ്പെട്ടവൾ കാരണം ഏലിയാമ്മ ടീച്ചർ പതുക്കെ പറഞ്ഞു."

പടിഞ്ഞാറേത്തലയ്ക്കലെ കോർ എപ്പിസ്കോപ്പാ അച്ചൻ ബഹളം കേട്ടെങ്കിലും ഗൗനിച്ചിരുന്നില്ല. പക്ഷെ പാപ്പി സാറിനേപ്പോലെയുള്ളവർ പരാതി പറഞ്ഞപ്പോൾ അച്ചനെഴുന്നേറ്റു... സ്ലാബിന്റെ സൈഡിൽ വച്ചിരുന്ന ചൂരവടിയെടുത്തു...

കല്ലറ നിശ്ശബ്ദമായി.

എല്ലാവരും കോർ എപ്പിസ്കോപ്പായുടെ പുറകിൽ ഒതുങ്ങി നിന്നു.

അന്നമ്മ കല്ലറയിൽ മുകളിൽ നിന്ന് ഡാൻസു കളിക്കുകയാണ്. (അവസാന കാലത്ത് രണ്ട് ആഴ്ച തങ്കു ബ്രദറിന്റെ ടീമിൽ പോയപ്പോൾ അയാൾ പഠിപ്പിച്ചതാണീ കളി).

"പാപ്പിസാറെ ഇനങ്ങൾക്കിച്ചിരി വ്യത്യാസമുണ്ട്. ബാധ മൂടണം. നാഴിക രണ്ടു പിടിക്കും....."

കോർ എപ്പിസ്കോപ്പോ പാമ്പാക്കുട നമസ്കാരം തുറന്നു. ചൂരവടി ചുഴറ്റി ...

അന്നമ്മ തലയടിച്ച് സ്ലാബിൽ വീണു.

"കല്ലറയിൽ കേറിക്കോളിൻ ഇവൻ മൂന്നാണ് 2 നാഴിക കഴിയുമ്പോൾ പറന്നു പൊയ്ക്കോളും

കോറെപ്പിസ്കോപ്പാ അച്ചൻ ആജ്ഞാപിച്ചു.

എല്ലാവരും കല്ലറയിൽ പ്രവേശിച്ചു

നാഴിക മണി പതുക്കെ നീങ്ങി ....

കൃത്യം രണ്ടായപ്പോൾ മൂന്നു കാക്കകൾ കാ, കാ പറഞ്ഞുകൊണ്ട് അന്നമ്മ ചാണ്ടിയുടെ കല്ലറയിൽ നിന്നും പുറപ്പെട്ടു. അതൊരു പ്രത്യേക തരം കാക്കയായിരുന്നു. കൊക്കിൽ പല്ലുള്ള കാക്കകൾ.

കോറെപ്പിസ്ക്കോപ്പാ അച്ചൻ മുന്നറിയിപ്പ് നൽകിയതിനാൽ ആരും കല്ലറയ്ക്ക് പുറത്തിറങ്ങിയില്ല., പക്ഷെ കാക്കകൾ ഒരു പണി പറ്റിച്ചു. പള്ളിയിൽ തുറന്നിട്ടിരുന്ന വടക്കേ ജനലിലൂടെ അകത്തു കയറി അവിടെ തൂക്കിയിരുന്ന സാജു അച്ചന്റെ കറുത്ത കുപ്പായത്തിൽ വിലയം പ്രാപിച്ചു.

## V

മെനഞ്ഞാന്ന് ആ സെമിത്തേരീല് എന്തൊരു ബഹളമാരുന്നു ശോശാമ്മച്ചേട്ടത്തീ... രമണി അത്ഭുതപ്പെട്ടു.

ആ അന്നമ്മ കോശിയുടെ കല്ലറയ്ക്കു മോളിൽ രക്തം കട്ട പിടിച്ചു കിടക്കുന്നു തലമുടീം ഒണ്ട്... എന്തൊക്കെ ബാധകളാണോ എന്തോ?

അതുപോട്ടെ, ഇന്നലെ നിങ്ങടെ വീട്ടിൽ എന്തൊരു കൈയ്യടീം ബഹളവുമായിരുന്നു. നിങ്ങളും തൊടങ്ങിയോ ഈ ഊളകളി രമണി ഒരല്പം പരിഭവിച്ച് പറഞ്ഞത്.

എന്റെ രമണീ... ചേട്ടത്തി പരിതപിച്ചു ഒന്നും പറയേണ്ട, ഞങ്ങടെ സാജുവച്ചൻ വന്ന സമയത്ത് എന്തൊരു സ്ട്രിക്റ്റായിരുന്നു. ഇപ്പോ അച്ചന്റെ കൈയ്യടീം മറ്റും എനിക്കിങ്ങോട്ട് പിടിക്കുന്നില്ല ഏതോ ബാധ കൂടിയ പോലാ..

ങ്ഹാ ഞാമ്പോട്ടെ. കന്നാലി ചവിട്ടിപ്പറിക്കുന്നു. രമണി ധൃതി വച്ചു. നീങ്ങി...

ഞാനും കേട്ടു, വല്ലാത്ത ബാധ തന്നെ... ■

# *In Everloving Memory of*

Mary Zacharia
13th Anniversary
November 14, 2011

M.G. Zacharia
65th Anniversary
September 4, 2011



*Gone but never forgotten*
*will meet in the heavenly abode*

**BABOO / BABY,**
**Kozhencherry**

**CHARLIE / SARO,**
**Canada**

**ALEX / PREMA**
**USA**

**GRANDCHILDREN & GREAT GRAND CHILDREN**

**Mannil Zach Bhavan**
**Thekkemala, Kozhencherry**





# സ്വർണ്ണനാവുകാരന്റെ ഹൃദയമന്ത്രം

സ്വർണ്ണനാവുകാരനായ മാർ ഈവോവാനിസ് (വി. ജോൺ ക്രിസോസ്റ്റം) (347-407) സുപ്രസിദ്ധ വാഗ്മിയും പണ്ഡിതനും, കുസ്തന്തിനോസ്പ്പോലീസിലെ പാത്രിയർക്കീസുമായിരുന്നു. ക്രൈസ്തവരായിരുന്ന സെക്കുണ്ടസിന്റെ അന്തൂസയുടേയും പുത്രനായി ജനിച്ചു. പ്രസിദ്ധനായ ലിബാനിയാസിന്റെ കീഴിൽ അഭ്യസനം നടത്തി. അന്ത്യോഖ്യായിലെ മിലേത്തൂസിൽ നിന്ന് ക്രൈസ്തവ വിശ്വാസം പഠിച്ചു. വിധവയായിത്തീർന്ന മാതാവിന്റെ പരിചരണത്തിൽ കുറേക്കാലം കഴിഞ്ഞു. മാതാവിന്റെ മരണാനന്തരം സന്യാസ ജീവിതത്തിലേക്കും പൗരോഹിത്യത്തിലേക്കും പ്രവേശിച്ചു. 386- ൽ കശ്ശീശയായി. അതുല്യമായ വാക്ചാതുരി ഉണ്ടായിരുന്ന പിതാവ് അവിശ്വാസത്തിനും അനീതിക്കും എതിരായി ഉജ്ജ്വല പ്രഭാഷണങ്ങൾ നടത്തി. 'സ്വർണ്ണനാവുകാരൻ' എന്ന പേരു സമ്പാദിച്ചു 397-ൽ കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസായിരുന്ന നെക്ടേറിയസ് നിര്യാതനായതിനെ തുടർന്ന് തിരഞ്ഞെടുക്കപ്പെട്ട അഭിഷിക്തനായി തന്റെ ചുറ്റും നടക്കുന്ന അഴിമതിയും അധാർമ്മികതയും അച്ചടക്കരാഹിത്യവും കണ്ട് മനസുമടുത്ത് അവയ്ക്കെതിരെ പരസ്യമായി തന്റെ കത്തീഡ്രലിൽ പ്രസംഗിക്കുവാൻ തുടങ്ങി. ദുർമാർഗ്ഗത്തിനെതിരായ പ്രസംഗങ്ങളിൽ ചിലത് ചക്രവർത്തിനി യുഡോക്സ്യായെ പ്രകോപിപ്പിച്ചു. 403-ൽ അവരുടെ ശ്രമഫലമായി നാടുകടത്തപ്പെട്ടു. പൊന്തൊസിൽ വച്ച് നിര്യാതനായി. അദ്ദേഹത്തിന്റെ വേദവ്യാഖ്യാന പ്രഭാഷണങ്ങൾ പ്രസിദ്ധമാണ്.

ഉത്തമ സന്യാസിയായിരുന്ന ഈവാനിയോസ് പ്രാർത്ഥനാ മനുഷ്യനായിരുന്നു. ദിവസത്തിൽ ഓരോ മണിക്കൂറിലും ഓരോ പ്രാർത്ഥനയും അദ്ദേഹം ഹൃദയത്തിൽ മന്ത്രണം ചെയ്യുമായിരുന്നു. ആ പിതാവിന്റെ ഒരു ദിവസത്തെ 24 രഹസ്യ പ്രാർത്ഥനകളുടെ സ്വതന്ത്ര പരിഭാഷയാണ് താഴെ കൊടുത്തിട്ടുള്ളത്.

1. ദൈവമേ നിന്റെ സ്വർഗ്ഗീയാനുഗ്രഹങ്ങൾ എന്നിൽ നിന്ന് മാറ്റിവയ്ക്കരുതേ(മാറ്റികളയരുതേ).
2. ദൈവമേ നിത്യ ദണ്ഡനങ്ങളിൽ നിന്ന് എന്നെ രക്ഷിക്കണമെ.
3. ദൈവമേ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ ചിന്തകൊണ്ടോ പ്രവർത്തികൊണ്ടോ ഞാൻ പിഴ ചെയ്തെങ്കിൽ (തെറ്റി പോയെങ്കിൽ) എന്നോടു ക്ഷമി ക്കണമെ.
4. ദൈവമേ എല്ലാ അജ്ഞതയിൽ നിന്നും, അശ്രദ്ധയിൽ നിന്നും, ആത്മാവിന്റെ സങ്കുചിതത്വത്തിൽ നിന്നും എന്നെ വിടുവിക്കണമെ.
5. ദൈവമേ എല്ലാ പരീക്ഷകളിൽ നിന്നും എന്നെ രക്ഷിക്കണമെ.
6. തിന്മപ്പെട്ട വികാരങ്ങളാൽ ഇരുളായിരിക്കുന്ന (അന്ധകാരപ്പെട്ട) എന്റെ ഹൃദയത്തെ പ്രകാശിപ്പിക്കണമെ.
7. ദൈവമേ ! ഞാൻ മനുഷ്യനാകയാൽ പാപം ചെയ്തു പോയി നീ ദൈവമാകയാൽ നിന്റെ ദയാസ്നേഹത്താൽ എന്നോടു ക്ഷമിക്കേണമേ എന്തെന്നാൽ നീ എന്റെ ആരമാവിന്റെ ബലഹീനതയെ അറിയുന്നുവല്ലോ.
8. ദൈവമേ നിന്റെ വിശുദ്ധ നാമത്തെ മഹത്വപ്പെടുത്തേണ്ടതിന് നിന്റെ കൃപ എനിക്കയച്ചുതന്ന് എന്നെ സഹായി ക്കണമെ.
9. ദൈവമേ കർത്താവായ യേശുവേ ഭാഗ്യകരമായ അന്ത്യം എനിക്കുതരേണമേ ജീവന്റെ പുസ്തകത്തിൽ നിന്റെ അടിയാനേ(ദാസനെ) ചേർക്കണമെ.
10. എന്റെ കർത്താവും ദൈവവുമെ നിന്റെ തിരുമുമ്പാകെ ഞാൻ ഒരു നന്മയും ചെയ്തില്ലെങ്കിലും; നിന്റെ കൃപയാൽ നന്മയ്ക്കു തുടക്കമിടുവാൻ എന്നെ സഹായിക്കണമെ.
11. നിന്റെ കൃപയുടെ പനിമഞ്ഞ് എന്റെ ഹൃദയത്തിൽ തളിക്കേണമെ.
12. സ്വർഗ്ഗത്തിന്റെയും ഭൂമിയുടേയും നാഥനായ കർത്താവേ! മന്ദിച്ചതും, അശുദ്ധവുമായ ഹൃദയമുള്ള നിന്റെ ദാസനെ നിന്റെ രാജ്യത്തിൽ ഓർക്കേ ണമേ.
13. ദൈവമേ എനിക്ക് അനുതാപം തരണമേ.
14. ദൈവമേ എന്നെ മറന്നു കളയരുതേ.
15. ദൈവമേ പരീക്ഷയിലേക്ക് എന്നെ പ്രവേശിപ്പിക്കരുതേ.
16. ദൈവമേ എനിക്ക് ശുഭചിന്തകളെ പ്രദാനം ചെയ്യണമെ.
17. ദൈവമേ എനിക്ക് കണ്ണുനീരും, മരണബോധവും, സമാധാന ചിന്തയും തന്നരുളണമെ.
18. ദൈവമേ എന്റെ പാപങ്ങൾ ഏറ്റുപറയുവാനുള്ള മനസ്ഥിതി എനിക്ക് തരണമേ.
19. ദൈവമേ എനിക്ക് താഴ്മയും, ത്യാഗവും, അനുസരണവും തരണമേ.
20. ദൈവമേ എനിക്ക് സഹനവും, ഉദാരതയും (മഹാമനസ്കതയും), സൗമ്യതയും തരണമേ.
21. ദൈവഭയമാകുന്ന എല്ലാ അനുഗ്രഹങ്ങളുടേയും വേര്(വിത്ത്) എന്നിൽ നടേണമേ.
22. ദൈവമേ നിന്നേ പൂർണ്ണഹൃദയത്തോടും, പൂർണ്ണ ആത്മാവോടും സ്നേഹിക്കുവാനും എല്ലാത്തിലും നിന്റെ ഇഷ്ടത്തിനു വിധേയപ്പെടുവാനും എന്നെ അനുഗ്രഹിക്കണമേ.
23. ദൈവമേ പിശാചുക്കളിൽ നിന്നും, ദുഷ്ടമനുഷ്യരിൽ നിന്നും ആസക്തികളിൽ നിന്നും, നിയമ വിരുദ്ധമായ എല്ലാ പ്രവർത്തിയിൽ നിന്നും നീ എനിക്ക് പരിചയാ യിരിക്കേണമേ.
24. ദൈവമേ നിന്റെ സൃഷ്ടിയും അതിന്റെ ലക്ഷ്യവും ആർക്ക് ഗ്രഹിക്കാം അവിടുത്തെ ഇഷ്ടം പാപിയായ എന്നിലും നിറവേറ്റണമേ. നീ എല്ലാക്കാലവും വാഴ്ത്തപ്പെട്ടവനാകുന്നു.

*സ്വതന്ത്ര പരിഭാഷ*
**ഫാ. മാത്യു വർഗ്ഗീസ്, അടൂർ**



സ്ത്രൈണം

ഡോ. സാറാമ്മ വർഗീസ്

# വെസ്റ്റ് മിൻസ്റ്റർ ആബിയിലെ ചില സ്ത്രീപക്ഷ ചിന്തകൾ



**അവൻ നമ്മുടെ സമാധാനം. അവൻ ഇരുപക്ഷത്തെയും ഒന്നാക്കി... വേർപാടിന്റെ നടുച്ചുവർ ഇടിച്ചു കളഞ്ഞത് സമാധാനം ഉണ്ടാക്കിക്കൊണ്ട്...**

**എഫേ. 2:11 മുതൽ**

ഇക്കഴിഞ്ഞ മെയ് മാസത്തിലെ ഒരു ഞായറാഴ്ച കൃത്യമായി പറഞ്ഞാൽ മെയ് 15 ന് ലണ്ടനിലെ ചരിത്രമുറങ്ങുന്ന പ്രശസ്ത പള്ളിയായ വെസ്റ്റ്മിൻസ്റ്റർ ആബിയിൽ ഉച്ചകഴിഞ്ഞ് 3 മണിക്കു നടന്ന സായാഹ്ന ഗാനശുശ്രൂഷ (Evensong) യിൽ പങ്കെടുക്കാൻ എനിക്കു സാധിച്ചു. അനന്യമായ ശില്പചാതുര്യമുള്ളതും ബ്രിട്ടീഷ് രാജകുടുംബത്തിലെ പ്രധാനപ്പെട്ട ചടങ്ങുകൾ നടക്കുന്നതുമായ ആ ദേവാലയം കാണാൻ ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും സന്ദർശകർ എത്തുന്നു. ആബിയിലേക്ക് എന്നെ കൂട്ടിക്കൊണ്ടു പോയ എന്റെ സഹോദരിയുടെ മകൾ കുക്കുവും അവളുടെ ഭർത്താവു ജിബിയുമേ എനിക്ക് പരിചിതരായി അവിടെയുണ്ടായിരുന്നുള്ളു. ചുറ്റിനുമുള്ള അപരിചിതരായവർക്കിടയിൽ വിശ്വാസികളും അവിശ്വാസികളുമായവർക്കൊപ്പമിരുന്ന്, ദൈവത്തെ സ്തുതിക്കുവാൻ കഴിഞ്ഞു. ആരാധനയിലെ പാട്ടും പ്രതിവാക്യവുമെല്ലാം അച്ചടിച്ചിരുന്ന പേപ്പർ ഞങ്ങളുടെ ഇടയിൽ വിതരണം ചെയ്തിരുന്നതു നോക്കി ഗായക സംഘത്തോടൊപ്പം കുറെയൊക്കെ ചൊല്ലാനും സാധിച്ചു. അഭൗമമായ സംഗീതത്തിന്റെ വീചിയിൽപ്പെട്ട് ശാന്തിയിൽ മുഴുകി നിന്ന എന്നെ ഏറെ സ്പർശിച്ചത് മദ്ബഹായിലെ പ്രസംഗപീഠത്തിൽ നിന്ന് ഒഴുകി വന്ന സ്ത്രീശബ്ദമാണ്. അന്ന് നടന്ന ആരാധനയിൽ ആംഗ്ലിക്കൻ സഭയിലെ റവ. ഏയ്ഞ്ചലാ ബെർണേഴ്സ് എന്ന പുരോഹിതയായിരുന്നു പ്രസംഗിച്ചത്. ബാത്ത് യൂണിവേഴ്സ്റ്റിയുടെ ചാപ്ലെയിനും എക്യുമെനിക്കൽ ടീമിന്റെ ലീഡറുമായ അവരുടെ പ്രസംഗം ഞാൻ വളരെ ശ്രദ്ധയോടെ കേട്ടു.

അവിടെ കേട്ട പ്രസംഗം എഫേ. 2: 11 മുതൽ ആ അദ്ധ്യായത്തിന്റെ അവസാനം വരെയായിരുന്നു. ലോകത്തിലെ രാജ്യങ്ങളെ, ജനങ്ങളെ, സംസ്ക്കാരങ്ങളെ ഒക്കെ ഭിന്നിപ്പിക്കുന്ന വൻമതിലുകളെപ്പറ്റി പറഞ്ഞു തുടങ്ങിയ അവർ ചൈനയിലെ വന്മതിൽ, രണ്ടു ജർമ്മനികളെ തമ്മിൽ വേർതിരിച്ചിരുന്ന ബർലിൻ മതിൽ, കറുത്തവരും വെളുത്തവരും തമ്മിലുള്ള വിവേചനം, ഇന്ത്യപോലുള്ള രാജ്യങ്ങളിലെ ജാതിയുടെ പേരിലുള്ള വേർതിരിവുകൾ, മതങ്ങളുടെ പേരിലുള്ള സംഘർഷങ്ങൾ, പുരുഷനും സ്ത്രീയെന്നുമുള്ള ലിംഗാധിഷ്ഠിത വിവേചനം, ഇവയെപ്പറ്റിയെല്ലാം സംസാരിച്ചു. ഇത്തരം വിവേചനങ്ങൾ എല്ലാം ക്രിസ്തുവിൽ ഇല്ലാതാകുന്നതിനെപ്പറ്റിയും ക്രിസ്തു വേർപാടിന്റെ മതിലുകൾ ഇടിച്ചു കളഞ്ഞതിനെപ്പറ്റിയും പറഞ്ഞത് എനിക്ക് ഹൃദയസ്പർശിയായി തോന്നി.

ആബിയിലെ ആരാധനയ്ക്കു ശേഷം അവിടുത്തെ പുരോഹിതർ ജനങ്ങൾ ഇറങ്ങിപോകുന്ന വാതിലിനടുത്തു വന്ന് ഓരോ ആളിന്റെയും കൈ പിടിച്ച് യാത്രാവന്ദനം നേരുന്നുണ്ടായിരുന്നു. എന്റെ ഊഴം വന്നപ്പോൾ പ്രധാന പുരോഹിതനൊപ്പം നിന്ന റവ. ഏഞ്ചലയോട് അവരുടെ പ്രസംഗം എന്നെ സ്പർശിച്ചു എന്നു പറഞ്ഞു. ഞാൻ എവിടെ നിന്നു വരുന്നു എന്ന അവരുടെ ചോദ്യത്തിന് പല തരത്തിലുള്ള വേർതിരിവുകൾ ഉള്ള, ജാതി, മതം, ഭാഷ, ഇവയൊക്കെ അടിസ്ഥാനമാക്കി വേർതിരിവുകൾ ഉള്ള ഇന്ത്യയിൽ നിന്നാണെന്നും ക്രിസ്തുവിൽ വേർതിരിവിന്റെ മതിലുകൾ ഇടിച്ചു കളയുന്നതിനെപ്പറ്റി കേൾക്കുന്നത് പ്രത്യാശ നൽകുന്നു എന്നും ഞാൻ മറുപടി പറഞ്ഞു.

ഓർത്തഡോക്സ് സഭയിലെ ഒരു സ്ത്രീയായ എനിക്ക് പ്രതീക്ഷയും പ്രത്യാശയും നൽകിയ ഒരു സമീപകാല തീരുമാനത്തെപ്പറ്റി അല്പം ഇതിനോടു ചേർത്തുവച്ചു പറയട്ടെ. ഓർത്തഡോക്സ് സഭയിലെ സ്ത്രീകൾക്ക് സഭയുടെ ഭരണസമിതികളിൽ പ്രാതിനിധ്യവും വോട്ടവകാശവും നൽകുവാൻ വേണ്ടുന്നതായ നടപടികളിലേക്ക് സഭ നീങ്ങുന്നു എന്നതാണത്. വ്യക്തികൾ എന്ന നിലയ്ക്ക് സ്വന്തം ജീവിതത്തെ സ്വാധീനിച്ച, ദൈവവഴികളിലേക്കു നടത്തിയ സ്ത്രീകളെപറ്റി എത്ര നന്ദിയോടും ബഹുമാനത്തോടുമാണ് നമ്മുടെ സഭാപിതാക്കന്മാർ സ്മരിക്കുന്നത്. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പണ്ഡിതനും വിശുദ്ധനുമായ കൈസര്യയിലെ മാർ ബസ്സേലിയോസും അദ്ദേഹത്തിന്റെ ഇളയസഹോദരനായിരുന്ന നിസ്സായിലെ മാർ ഗ്രീഗോറിയോസും ക്രിസ്തീയമായ ഉൾക്കാഴ്ചകൾക്ക് അവരുടെ മൂത്ത സഹോദരി വി. മക്രീനയോട് കടപ്പെട്ടിരിക്കുന്നു. നമ്മുടെ സണ്ടേസ്കൂളുകളിൽ പഠിപ്പിക്കുന്നത് കൂടുതലും സ്ത്രീകളാണ്. നമ്മുടെ സെമിനാരി നടത്തുന്ന വേദശാസ്ത്രപഠന പദ്ധതിയായ ദിവ്യബോധനപദ്ധതിയിൽ പഠിക്കുന്നത് കൂടുതലും സ്ത്രീകളാണ്. ഓരോ കുടുംബത്തിലും മക്കൾ പ്രധാന തീരുമാനങ്ങൾ എടുക്കുമ്പോൾ മാതാവിന്റെ ഹിതമെന്തെന്ന് അറിയാൻ ശ്രമിക്കുന്നു. സ്നേഹപൂർവ്വം അതിനെ മാനിക്കുന്നു. സഭാഗാത്രമായ വിശ്വാസികളുടെ കൂട്ടത്തിലെ പകുതിഭാഗം സഭാകാര്യത്തിൽ പ്രത്യേകിച്ച് ആരാധനയിൽ വളരെയധികം ശുഷ്ക്കാന്തി കാട്ടുമ്പോൾ അവരെ സമൂഹത്തിലെ മറ്റു പ്രാന്തവൽക്കരിക്കപ്പെട്ടവരെപ്പോലെ പ്രധാന തീരുമാനങ്ങൾ എടുക്കുന്ന വേദികളിൽ മൗനികളാക്കുന്നത് വേദനയോടെ മാത്രമേ കാണാൻ പറ്റുമായിരുന്നുള്ളു. വേർപാടിന്റെ ചുവരുകൾ ക്രിസ്തുവിൽ ഇടിച്ചു കളഞ്ഞ് വിവേചനത്തിന്റെയും മൗനത്തിന്റെയും വേദന അലിഞ്ഞില്ലാതായി ക്രിസ്തുവിന്റെ സമാധാനം അനുഭവിക്കാൻ ഓർത്തഡോക്സ് വിശ്വാസിയായ സ്ത്രീയ്ക്ക് ഇനി സാധിക്കും എന്നുള്ളത് പ്രത്യാശ നൽകുന്ന വാർത്തയാണ്.

പിതൃദായക ക്രമത്തിൽ ശബ്ദമില്ലാതെ പോകുന്ന സ്ത്രീകളെപ്പറ്റി, അവസരം നിഷേധിക്കപ്പെടുന്നവരെപ്പറ്റി ചവിട്ടി മെതിക്കപ്പെടുന്നവരെപ്പറ്റി ഇന്ന് സ്ത്രീകൾ മാത്രമല്ല, പുരുഷന്മാരും ബോധവാന്മാരാണ്. പൗലോസ് ശ്ലീഹായുടെ കൊരിന്ത്യ ലേഖനത്തിലെ വാക്യം "സ്ത്രീ സഭയിൽ മിണ്ടാതിരിക്കട്ടെ" എന്നത് സന്ദർഭത്തിൽ നിന്ന ടർത്തി എല്ലാകാലത്തേക്കുമുള്ളതാണെന്ന് ചിന്തിക്കാതെ, സ്ത്രീപക്ഷത്തുനിന്നു കൂടെ അല്പം ചിന്തിച്ച് പൗലോസ് ശ്ലീഹായുടെ തന്നെ ഗലാത്യർക്കുള്ള ലേഖനത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാ വേർതിരിവുകളും ഇല്ലാതാകുന്നു എന്ന വിശാലകാഴ്ചപ്പാടിലേക്ക് സഭ പ്രവേശിക്കുന്നത് അത്യന്തം സ്വാഗതാർഹമായ ഒരു കാൽവെയ്പാണ്. ■



## നിങ്ങൾ പറയുന്നത്

### നല്ല നിലവാരം

മലങ്കരസഭ ജൂലൈ ലക്കത്തിൽ 'ധന' സമ്പാദനം, വിനിമയം, പങ്കിടൽ എന്ന വിഷയത്തിൽ ആമുഖമെന്നവണ്ണമുള്ള പ. കാതോലിക്കാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ മഹാപുരോഹിത സന്ദേശവും, വിഷയത്തിന്റെ പരിചയപ്പെടുത്തലെന്ന നിലയിൽ വന്ന അഭിവന്ദ്യ സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ പ്രൗഢ എഡിറ്റോറിയലും തുടർന്ന് അഭി. ഡോ. തോമസ് മാർ അത്താനാസിയോസ് (കണ്ടനാട്) തിരുമനസ്സിന്റെ ചിന്തോദ്ദീപകവും, കാലിക പ്രസക്തവുമായ നീണ്ട ലേഖനവും വായനക്കാർക്ക്/മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളെ ധ്യാനാത്മകമായി ചിന്തിപ്പാൻ ഉപകരിക്കുന്നതായിരുന്നു.

സമ്പത്തിന്റെ സ്വരുക്കൂട്ടൽ, നിക്ഷേപം, വിനിയോഗം എന്നിവ സമൂഹത്തിന്റെ നന്മയും (good-ness) ആയി ബന്ധപ്പെടുത്തി ചെയ്യേണ്ട ക്രിസ്തീയ ധർമ്മമാണ്. അല്ലെങ്കിൽ നാം വ്യവഹരിക്കുന്ന കൊടും പാപങ്ങളായ കുലപാതകം, വിഗ്രഹാരാധന, വ്യഭിചാരം, എന്നിവക്ക് അല്പമാണെന്ന് ലേഖനം സമർത്ഥിക്കുന്നു. ഒരു നല്ല ചിന്താധാരയായി, ഉണർവ്വിനായി ഈ ലേഖനം തീരട്ടെയന്നാശംസകളോടെ. ■

### മദ്യനിരോധനം നടപ്പാക്കണം

മദ്യപാനം കുടുംബതകർച്ചകൾക്കും അക്രമം, അഴിമതി തുടങ്ങിയ ഒട്ടേറെ സാമൂഹിക പ്രശ്നങ്ങൾക്കും ഇടയാക്കുന്നു. മനുഷ്യബന്ധങ്ങൾ ശക്തിപ്പെടുത്തേണ്ടത് സമൂഹത്തിന്റെ സുസ്ഥിരതയ്ക്കു അത്യാവശ്യമാണെന്ന് ഓർത്തഡോക്സ് സുറിയാനി സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർ തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ പ്രസ്താവിച്ചതു ഏറെ ശ്രദ്ധേയമാണ്.

ഈശ്വര വിശ്വാസവും, ഭരണ രംഗത്തെ കഴിവും, വികസന കാഴ്ചപ്പാടും, ജനസമ്മതിയും സ്വഭാവശുദ്ധിയും ധാർമികബോധവും മദ്യനിരോധനത്തിന് മുൻകൈയെടുക്കുന്ന പൊതുജന പ്രവർത്തനവും അടിസ്ഥാന മാനദണ്ഡങ്ങളായി രാഷ്ട്രീയ പാർട്ടികൾസ്വീകരിക്കണം.

**ജോൺ വർഗീസ്**
**മോളേത്ത്, അടൂർ** ■

### തിരുത്ത്

കഴിഞ്ഞ ലക്കം നമ്മിലൊരാൾ എന്ന പംക്തിയിൽ (സാജൻ പീറ്റർ ഐ.എ.എസിനെക്കുറിച്ചുള്ള) വന്ദ്യനായ പി. എം. ഈപ്പൻ അച്ചനെക്കുറിച്ച് അദ്ദേഹം പാളയം സന്റ് ജോർജ് കത്തീഡ്രലിൽ വികാരിയായി സേവനം അനുഷ്ഠിച്ചിരിക്കുന്നത് 1957 മുതൽ 10 വർഷം എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ 1955 മുതൽ 60 വരെ അസി. വികാരിയായും 60 മുതൽ 78 വരെ വികാരിയായും സേവനമനുഷ്ഠിച്ചു എന്നതാണ് ശരി.

**ഫാ. ജോസഫ് മാത്യു,** ■

### തീയതിപ്പിശക്

കഴിഞ്ഞ ലക്കം മലങ്കരസഭയിൽ കോലഞ്ചേരി പള്ളിയുടെ ചരിത്രം കുറിച്ചപ്പോൾ മെയ് 15-ന് മൂന്ന് മെത്രാന്മാരെ ആ പള്ളിയിൽ വച്ച് വാഴിച്ചതായി എഴുതികണ്ടു (ഫിലിപ്പോസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ തിമോത്തിയോസ് എന്ന ദിദിമോസ് പ്രഥമൻ ബാവാ) ഈ തീയതി തെറ്റാണ് 1966 ഓഗസ്റ്റ് 24-ന് ആണ് വാഴ്ച നടന്നത്. ഈ ലേഖകനും അതിൽ സംബന്ധിച്ചിരുന്നു.

**ഫാ. കെ.വി. ജോസഫ്**
**കളപ്പുരയ്ക്കൽ**
(അസി. മാനേജർ പരുമല സെമിനാരി) ■

### വിലാപം

ഐക്യദീപത്തിന്റെയും റീത്ത് പ്രസ്ഥാനത്തിന്റെയും വിലാപം കാണുമ്പോൾ ചെകുത്താൻ വേദമോതുന്നതാണ് ചിന്തയിൽ വരുന്നത്. ഐക്യദീപവും ബുദ്ധിജീവികൾ എന്നു വിചാരിക്കുന്ന അതിബുദ്ധിമാന്മാരും ഒരു കാര്യം ഓർത്താൽ നന്ന്. മലബാറിൽ നിങ്ങൾ പള്ളികൾ ഉണ്ടാക്കിയ നാണം കെട്ട ചരിത്രം മലങ്കര സഭ മറന്നിട്ടില്ല. സുൽത്താൻ ബത്തേരിയിൽ റവ. ഐസക് തോട്ടുങ്കലും ഐക്യദീപംകാരനും, കൂട്ടരും, വീടു തോറും കയറി ഇറങ്ങി ചോളപ്പൊടിയും ആർക്കും വേണ്ടാത്ത എണ്ണയും, പാൽ പൊടിയും കൊടുത്ത് കൂലിപ്പണിക്കാരായ പാവങ്ങളെ 'അജക്ഷേമം' അഭിനയിച്ച് മോഷ്ടിച്ചുകൊണ്ടുപോയില്ലേ.

ആ ഭാഗത്തെ എല്ലാ ഓർത്തഡോക്സ് പള്ളികളുടെ കീഴിലും 'എച്ചിൽ തിന്നുന്ന' ജീവികളുടെ സ്വഭാവത്തോടെ പള്ളികൾ വെച്ച് ആളുകളെ തട്ടിക്കൊണ്ടു പോയത് ഐക്യദീപം സത്യത്തിൽ മറന്നുപോയി-എന്നു തോന്നുന്നു.

സുൽത്താൻ ബത്തേരിയിലെ കല്ല്മുക്ക് എന്ന സ്ഥലത്തും അമ്പുകുത്തിയിലും ഒരൊറ്റ റീത്തുകാരൻ പോലുമില്ലാത്ത ആ സ്ഥലത്ത് ഓലഷെഡ്ഡിൽ പ്രാർത്ഥിക്കുന്ന മലങ്കര സഭാംഗങ്ങളിൽ നിന്ന് ആളുകളെ തട്ടിക്കൊണ്ട് വരാൻ (പിടിച്ചുതരാൻ) കൂലിക്ക് ആളെ ആക്കിയത് ഐക്യദീപം മറന്നോ? എന്തിനാണീ ഓർത്തഡോക്സ് ദേവാലയത്തിന്റെ കീഴിൽ പള്ളിവെച്ച് വായിൽ നോക്കി ഇരിക്കുന്നത് 'ക്ഷീരമുള്ളോരകിടിൻ ചുവട്ടിലും കൊതുകിന് കൗതുകം ചോര തന്നെ'. പാരമ്പര്യത്തെ അധിക്ഷേപിച്ച് അതിന്റെ സവിശേഷമായ ആരാധനയും ചമയങ്ങളും കട്ടുകൊണ്ട് പോയവന്റെ വേദം പറച്ചിൽ എത്ര മാത്രം ഗുണകരമാകും?

ഞങ്ങളുടെ ദീയസ്കോറസ് തിരുമേനിയുടെ (പഴയ പണിക്കരൻ) ഭാഷയിൽ പറഞ്ഞാൽ "സ്വന്തം അമ്മയ്ക്ക് പനിവന്നപ്പോൾ അമ്മയുടെ ഒപ്പം നിന്ന് ചികിത്സിച്ച് പനി ഭേദമാക്കാതെ അയൽപക്കത്തെ സ്ത്രീയെ കണ്ടപ്പോൾ ഇനി മുതൽ ഇതാണെന്റെ അമ്മ" എന്ന് പറഞ്ഞ് സ്വന്തം അമ്മയെ ഉപേക്ഷിച്ചവരുടെ 'കുപ്പായ ധാർമ്മികത' എന്തുമാത്രമുണ്ട്.

സ്വന്തം Identity നിലനിർത്താനും പാരമ്പര്യവും വിശ്വാസവും സംരക്ഷിക്കാനും ഒപ്പം ജനിച്ച നാടിന്റെ നിയമവാഴ്ച അംഗീകരിക്കുവാനുമാണ് എന്നും ഓർത്തഡോക്സ് സഭ ശ്രമിച്ചിട്ടുള്ളത് അത് തികച്ചും ഗാന്ധിയൻ മാർഗത്തിലൂടെ. അങ്ങനെ ഒരാഗ്രഹത്തെ പോലും താലോലിക്കാനാവാത്ത വിധം അടിമയായി പോയ ഒരു സമൂഹം എന്നും രാവിലെ, മോഷ്ടിച്ച് അലക്കിതേച്ച പുരോഗമന-പുരോഹിത വസ്ത്രം എടുത്തണിയുകയും തെളിയുകയും ചെയ്യുന്നത് കാണുമ്പോൾ 'ഓക്കാനം' വരുന്നു.

**ഫാ. മോൻസി പി. ചാക്കോ**
(ഹൈദരാബാദ്) ■

# APPLICATIONS INVITED FOR EDUCATIONAL AID

Mar Gregorios Orthodox Cathedral, Bhilai has decided to extend financial assistance to one meritorious student of Malankara Orthodox Memebrs, every year, who belong to BPL families, who are willing to pursue Bachelor of Engineering Course. The said fund is being created in the name of Late Lamented His Grace Stephanos Mar Theodosious Metropolitan. The criteria for getting the financial assistance is that the student should have secured entrance after appearing **PET** of any state or of the Central viz. AIEEE, and not for donation entry. The financial assistance will be only for **TUTION FEES** of the college, as prescribed by the State Government.

Eligible Students are requested to apply along with copies of the Mark Sheets of XII and the Result of PET/AIEEE, through with they have got admitted in any Engineering College (Direct admission on basis of Merit) from academic session 2011-Ist Semester onwards. Applications are to be sent to the Vicar, MGO Cathedral, ACC Square, Jamul, P.O.: Industrial, Bhilai, Dist.: Durg, within 30 days of this publication.

# WANTED

MGO Cathedral, Bhilai is in requirement of a Full Time SEXTON

| | | |
|---|---|---|
| Salary (Consolidated) | : | Rs. 8,000/- per month |
| Local Travel Assistance | : | Rs. 1,000/-per month (conditions apply) |
| Leave | : | 30 days in a year. |
| LTC | : | Rs. 4000/- per year |
| Annual Increment | : | 3% of Salary |

The applicant should have adequate experience. He should know to drive Two Wheeler.

Apply immediately to Vicar,, MGO Cathderal, ACC Square P.O: Industrial Area, Bhilai Dist: Durg, C.G.

**Vicar**
**MGO Cathedral, Bhilai.**

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ






*2011 ഒക്ടോ. 30*

## മശിഹായെ മനസ്സിലാക്കലും ശിഷ്യന്റെ ചക്രവാളവും

*(മത്താ. 16:13 – 23)*

ആദ്യ ഞായറാഴ്ച ആരാധനാ വർഷത്തിലെ സഭയുടെ ശുദ്ധീകരണദിനം എന്ന അർത്ഥത്തിൽ "കൂദോശ് ഈത്തോ" എന്ന് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു.(വായനാഭാഗം മത്താ. 16:13-23), സമവീക്ഷണ സുവിശേഷങ്ങളിലേതിനോട് സമാനതകളും വ്യത്യസ്തകളും പുലർത്തുന്നു. (മർക്കോ. 8:27-30, ലൂക്കോ. 9:18-21)

പത്രോസ് ശ്ലീഹായിലൂടെയുള്ള വിശ്വാസപ്രഖ്യാപനം എന്നറിയപ്പെടുന്ന ഈ സംഭവം കൈസരിയ ഫിലിപ്പിയിൽ വച്ചുണ്ടായതായാണ് വിവരണം. ഗലീലക്കടലിന് 25 മൈലോളം വടക്കുമാറി ഹെർമ്മോൻ മലയുടെ അടിവാരത്തിലെ സുന്ദരഗ്രാമമാണ് അഗസ്തൂസ് കൈസറുടെ ബഹുമനത്തിൽ അറിയപ്പെട്ട കൈസര്യ പ്രദേശം. അപ്രോ. 8:40-ൽ പരാമർശിക്കപ്പെട്ടുന്ന കടൽതീര പ്രദേശത്തുനിന്ന് ഈ സംഭവസ്ഥലത്തെ വേറിട്ടു മനസ്സിലാക്കുവാൻ ഉദ്ദേശിച്ചാണ് ഫിലിപ്പിന്റെ (ഹെരോദ് അന്തിപ്പാസിന്റെ സഹോദരന്റെ) കൈസര്യ എന്ന് സുവിശേഷകൻ ചേർത്തിരിക്കുന്നത്. ഒരു കാലത്ത് ബാൽ ദൈവങ്ങളുടെ ആരാധനാ കേന്ദ്രമായി അറിയപ്പെട്ട സ്ഥലത്ത്, യഹൂദേതർ കൂടുതലായി അധിവസിക്കുന്ന, ഒരു സ്ഥലത്തുവച്ചാണ് മുതിർന്ന ശിഷ്യൻ തന്റെ  വിശ്വാസ ഏറ്റുപറച്ചിൽ നിർവഹിച്ചത് എന്ന് സൂചിതം. സ്വജനത്തിനിടയിലായാലും പുറത്തുള്ളവരോടായാലും ചക്രവാളം വലുതാക്കിയ ദർശനം വിശ്വാസപ്രഖ്യാപനത്തിനും സാക്ഷ്യത്തിനും ആവശ്യമാണ് എന്നു സാരം. ദർശനമില്ലായ്കയാൽ നശിച്ചുപോകുന്ന സ്വജനത്തെക്കുറിച്ച് വിലപിക്കുന്ന യഹോവ (ഹോശ. 4:6) അത് പ്രതീക്ഷിക്കുന്നു.

'ജനങ്ങൾ തന്നെ ആർ എന്നു പറയുന്നു' (മർക്കോ. 8:27) മനുഷ്യപുത്രനെ ആർ എന്നു പറയുന്നു (മത്താ. 16:13) എന്നിങ്ങനെ ചോദ്യരൂപേണ ശിഷ്യന്മാരോടായി അന്വേഷിക്കുന്ന യേശു, മശിഹായെ മനസ്സിലാക്കുന്നത് നിയാമകം എന്നല്ലെ കാണിക്കുന്നത് തന്നെ വേണ്ടവണ്ണം മനസ്സിലാക്കണമെന്ന് യേശു ആഗ്രഹിച്ചത് ഒരു Management Principle മാത്രമോ? താൻ ആളുകളിലേക്ക് കൃത്യമായിത്തന്നെയാണോ എത്തിച്ചേരുന്നത് എന്നറിയാനുള്ള വ്യഗ്രത മാത്രമല്ല അത്. മറിച്ച് യേശു ദൈവപുത്രനായ ക്രിസ്തു എന്ന് അറിയുവാനും തദ്വാരാ രക്ഷ ഉണ്ടാകുവാനും (യോഹ. 20:31) അവരെക്കുറിച്ച് യേശു ആഗ്രഹിക്കുകയാണ്.

വി. ജോൺ ക്രിസോസ്റ്റത്തിന്റെ, വി. മത്തായിയുടെ സുവിശേഷത്തെ അധികരിച്ചുള്ള പ്രസംഗത്തിൽ (Homily 54), "ജനങ്ങൾ മനുഷ്യപുത്രനെ ആർ എന്നു പറയുന്നു" എന്ന യേശുവിന്റെ ചോദ്യത്തിന്റെ ആന്തരാർത്ഥം വിവരിക്കുന്നുണ്ട്. അദ്ദേഹം എഴുതി: "യേശുവിൽ നിന്നുള്ള ഈ അന്വേഷണം തന്റെ ദൈവത്വം, ഒപ്പം മനുഷ്യത്വത്തിന്റെ പൂർണ്ണതയും, വെളിപ്പെടുത്തുന്നതാണ്."

യോഹന്നാൻ എന്നും ഏലിയാവെന്നും യെരമ്യാവ് എന്നും ഒക്കെ യേശുവിനെക്കുറിച്ച് ജനം ധരിച്ചു വച്ചിരിക്കുന്നതായാണ് ശിഷ്യന്മാരുടെ റിപ്പോർട്ടിംഗ്. ഏറെ അന്വേഷിക്കപ്പെടേണ്ട മൂന്നു വേദകഥാപാത്രങ്ങളോടാണ് യേശുവിനെ സാധർമ്യപ്പെടുത്തിയിരിക്കുന്നത് (വിശകലനത്തിനുള്ള സാധ്യത അതിലുണ്ട്). അനുതാപത്തിന്റെ മാമോദീസയും സ്വർഗ്ഗരാജ്യവും മുഖ്യതാല്പര്യത്തിൽ വച്ച പ്രവാചകനായിരുന്നു സ്നാപകൻ. ഭക്തിയുടെ തീവ്രതയിൽ മറ്റെല്ലാം മറക്കുന്നവനും, നിരാശയുടെ പടുകുഴിയിൽ വീണുപോയിട്ടും ദൈവശക്തീകരണം പ്രാപിച്ച 'നമുക്കു സമസ്വഭാവമുള്ളവനുമായിരുന്നു ഏലിയാ പ്രവാചകൻ. ഈ രണ്ടു സാധർമ്യങ്ങളും മൂന്നു സുവിശേഷകന്മാരും നല്കുമ്പോൾ വി. മത്തായി ശ്ലീഹായുടെ വിവരണത്തിൽ പ്രവാചകനായ യെരമ്യാവിനെക്കൂടി സാധർമ്യത്തിൽ ഉൾപ്പെടുത്തിക്കൊണ്ടാണ് ജനം യേശുവിനെക്കുറിച്ചാണ്, പറയുന്നത്. പ്രതിബദ്ധതയില്ലാത്ത ജനത്തോടുള്ള ദൈവകോപം കണ്ട് ദുഃഖം പ്രകടിപ്പിക്കുന്ന പ്രവാചകനാണ് യെരമ്യാവ്. അദ്ദേഹത്തിന്റെ സമർപ്പണവും പ്രതിബദ്ധതയും അന്യൂനവുമായിരുന്നു. 'ഉദരത്തിൽ വച്ചുതന്നെ ജ്ഞാനം നിറഞ്ഞവൻ' (യിരെ. 1:7) എന്ന സാധർമ്യമാണ് യിരെമ്യാവുമായി യേശുവിനുള്ളത് എന്ന് മോപ്സ്യവസ്റ്റിയായിലെ വി. തിയഡോർ. ഈ സാധർമ്യങ്ങളെല്ലാം ജനത്തിന്റേതായി ശിഷ്യന്മാർ യേശുവിനോട് വിവരിക്കുമ്പോൾ വരുന്നു പ്രസക്തമായ അടുത്ത ചോദ്യം 'നിങ്ങൾ എന്നെ ആരാണെന്നാണ് മനസിലാക്കുക? തങ്ങളുടെ പൈതൃകത്തിലുള്ളവരോടും തെറ്റായി ചേർത്തിരിക്കുന്നു: ഒരു പക്ഷെ ഈ വാക്കിലെ 'കേരള' എന്നത് ഒഴിവാക്കി "സാക്ഷ്യങ്ങളോടും" ചേർത്ത് യേശുവിനെ മനസ്സിലാക്കിയവരുടെ ചക്രവാളം ഇനിയും വികസിപ്പിക്കുവാൻ യേശു ആവശ്യപ്പെടുന്നു. അതൊരു വെല്ലുവിളി തന്നെ. അതിനുള്ള മറുപടിയാണ് ശ്ലീഹന്മാരുടെ പ്രതിനിധിയായി നിന്ന് പത്രോസ് നല്കുന്നത്: 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹാ ആകുന്നു' (മത്താ. 16:16). വി. മർക്കോസിൽ ഇത് വളരെ ചെറിയ ഒന്നാണ്;

'നീ ക്രിസ്തു ആകുന്നു' (8:29). ഏറെ അർത്ഥതലങ്ങളുള്ള ഈ സാക്ഷ്യം വിശദമായ അന്വേഷണത്തിന് സാധ്യത നൽകുന്നു.

'മശിഹാ' എന്ന് എബ്രായ/അറമായ ഭാഷയിലും, 'ക്രിസ്തു' എന്ന് ഗ്രീക്കിലും പരാമർശിക്കപ്പെടുന്നത് അഭിഷേകം ചെയ്യപ്പെട്ടവനിലൂടെയുണ്ടാകുവാനുള്ള രക്ഷയും വീണ്ടെടുപ്പുമാണ്. 'വരുവാനുള്ളവൻ നീയോ (മത്താ.11:3) എന്നു ചോദിക്കുവാൻ പ്രേരിപ്പിക്കുന്ന കാത്തിരിപ്പ് അതിലുണ്ട്. സുവിശേഷങ്ങളിൽ ആദ്യം വിരചിതമായി എന്ന് കണക്കാക്കപ്പെടുന്ന വി. മർക്കോസിന്റെ സുവിശേഷത്തിലുള്ളതിലും വിശദ വിവരണം വി. മത്തായി നല്കുന്നത് ആദിമ ക്രൈസ്തവ സമൂഹത്തിന്റെ ക്രിസ്തുബോദ്ധ്യത്തിലേക്ക് വെളിച്ചം വിശുന്നതായി കണക്കാക്കാം.

ഗ്രീക്ക് ഭാഷയിൽ പാറ (rock) എന്ന് അർത്ഥം വരുന്ന Petraൽ നിന്നാണ് പീറ്റർ എന്ന നാമം വരുന്നത്. അതിന്റെ അറമായ രൂപമായ 'കേഫാ' യോഹ. 1:43, 1 കോരി. 1:12, 3:22, 9:5, 15:5, ഗലാ. 1:18, 2:9,11,14 എന്നീ ഭാഗങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. മത്താ. 16:17-20 ഭാഗങ്ങൾ വി. മർക്കോസിലോ വി. ലൂക്കോസിലോ കാണുന്നില്ല. വാക്യം 18-ൽ പരാമർശിക്കുന്ന കാര്യങ്ങൾക്ക് മൂന്നു വ്യാഖ്യാനങ്ങൾ നല്കി കാണുന്നു. 1) ശീമോൻ പത്രോസ് ആത്മികദൃഢതയുള്ള ശിലാസമയമായ വിശ്വാസദൃഢതയുള്ള ആൾ ആണ്. വാ. 19ലെ പരാമർശം പോലെ 'താക്കോൽ വഹിക്കുന്ന ആൾ'. 2) ശീമോൻ ഏറ്റു പറഞ്ഞ വിശ്വാസം സഭയുടെ അടിസ്ഥാന ശിലയായി കണക്കാക്കുക. വ്യക്തിയല്ല വിശ്വാസമാണ് മുഖ്യം. 3) യേശു പത്രോസിനെക്കുറിച്ച് ശിലാസമമായ വിശ്വാസദൃഢതയുള്ളവൻ എന്ന് പരാമർശിച്ച ശേഷം, തന്നെക്കുറിച്ചു തന്നെ (തന്നിലേക്കു തന്നെ ചൂണ്ടിക്കൊണ്ട്) ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്നാകും പറഞ്ഞത് എന്ന് മറ്റൊരു വ്യാഖ്യാനം. ഇതിൽ രണ്ടാമത്തെ വ്യാഖ്യാനമാണ് ഏറെ പണ്ഡിതർക്കും പത്ഥ്യം. പത്രോസ് എന്ന ശിഷ്യന്റെ വിശ്വാസ പ്രഖ്യാപനം എന്ന പാറമേൽ സഭയെ പണിയും എന്നാണ് മോപ്സ്യയസ്റ്റയിലെ വി. തിയഡോർ ഇതെക്കുറിച്ച് പഠിപ്പിച്ചത്. വിശ്വാസം ഏറ്റു പറഞ്ഞ പത്രോസിലോ, ഈ പ്രത്യേക സാഹചര്യത്തിൽ യേശുവിൽ പോലുമോ ഊന്നുന്നതിലും, ശിഷ്യസമൂഹ പ്രതിനിധിയായി നിന്ന ശീമോൻ ഏറ്റു പറഞ്ഞ വിശ്വാസത്തിൽ സഭയുടെ അടിസ്ഥാനശില കാണുന്നതാകും കൂടുതൽ അഭികാമ്യം.

'ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്ന് സാക്ഷിച്ച പത്രോസ് (അത് മശിഹാക്ക് മരണത്തിന്റെ മേൽ ഉള്ള അധികാരത്തെ കാണിക്കുന്നു എന്ന് അലക്സാന്ത്രിയയിലെ വി. സിറിൽ) ദൈവവഴിയിൽ നിന്നു മാറി മനുഷ്യന്റെ വഴിയിൽ ചിന്തകളെ സഞ്ചരിച്ചപ്പോൾ യേശു തിരുത്തുന്നുമുണ്ട്.

ശുദ്ധീകരണ ദിനത്തിൽ സമർപ്പണത്തോടെ നമുക്ക് വിശുദ്ധീകരിക്കപ്പെടാം.

*2011 നവം. 6*

## തിരുത്തപ്പെടേണ്ട മുൻവിധികൾ

*(യോഹ. 10:22-38*

ശുദ്ധീകരണവും പ്രതിഷ്ഠയും സുറിയാനി ആരാധനാ പാരമ്പര്യത്തിൽ പ്രാധാന്യമുള്ളവ തന്നെ. ആരാധനാ വർഷാരംഭത്തിലെ പ്രതിഷ്ഠാ ദിനത്തിലെ ആദ്യ വേദവായനകൾ പഴയ നിയമത്തിലെ ദൈവാലയ പ്രതിഷ്ഠയുടെ പരാമർശങ്ങളുള്ളതും (1 രാജാ. 8, പുറ. 33 അദ്ധ്യായങ്ങൾ) സമൃദ്ധിയായ ജീവനിലേക്ക് നല്കുന്ന ആഹ്വാനത്തെക്കുറിച്ച് രണ്ടാം യെശയ്യാവിനെ ഭാഗവുമാണ് (യെശ. 55) ഏവൻഗേല്യോൻ ഭാഗം യെറുശലമിൽ പ്രതിഷ്ഠാപ്പെരുന്നാൾ ദിനത്തിൽ യേശുവും യെഹൂദ 'സത്യാന്വേഷികളും' തമ്മിലുള്ള സംഭാഷണത്തിന്റേതാണ്. (യോഹ. 10:22-38).

അന്ത്യോക്കസ് എപ്പിഫാനസ് എന്ന സിറിയ രാജാവിന്റെ ഭരണകാലത്ത് യവന സംസ്ക്കാരത്തോട് അമിത പ്രതിപത്തി പുലർത്തിയ അയാൾ യഹൂദ മതത്തോട് കഠിനമായ മുൻവിധിയും വിരോധവും പുലർത്തി.

യവനപ്രതിപത്തി തുടക്കത്തിൽ സാംസ്ക്കാരികമായ അധിനിവേശമായിരുന്നെങ്കിൽ പിന്നീടത് യറുശലേം ആക്രമിച്ച് പതിനായിരങ്ങളെ വധിക്കുന്നതിലേക്കും ദൈവാലയം കൊള്ള ചെയ്ത് യഹൂദമതാത്മകതയുടെ പ്രകടാംശങ്ങളായ ന്യായപ്രമാണ പ്രതികൾ നശിപ്പിക്കുന്നതിലേക്കും യാഗപീഠം അസുദ്ധമാക്കുന്നതിലേക്കും ചെന്നെത്തി. അവിടെയുണ്ടായ സംഭവപരമ്പരകളുടെ ഏകദേശ ചിത്രം മക്കാബിയരുടെ പുസ്തകങ്ങളിൽ വിവരിച്ചിരിക്കുന്നു. അതിൽ പരാമർശിച്ചിരിക്കുന്നതു പോലെ യൂദാ മക്കാബിയും മറ്റും യവന അധിനിവേശത്തിനെതിരെ പോരാടുകയും യറുശലേം ദൈവാലയം ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുകയുണ്ടായി. യറുശലേം ദൈവാലയം പുനഃപ്രതിഷ്ഠ നടത്തിയതിന്റെ ഓർമ്മ ദിനമായിരുന്നു. യഹൂദർക്ക് ദീപാലങ്കാരത്തോടെ കൊണ്ടാടിയിരുന്ന പ്രതിഷ്ഠാപെരുന്നാൾ (1 മക്കാ.4) ധാർമ്മിക ജീവിതത്തിന്റെ മേൽ ഉണ്ടായിട്ടുള്ള അധിനിവേശങ്ങളെ ഉച്ചാടനം ചെയ്ത് ദൈവിക വഴിയിൽ പുനപ്രതിഷ്ഠ നടത്തേണ്ട ദിനമാണ് പ്രതിഷ്ഠയുടെ നാൾ. കാലികമായി അവ ഏതെല്ലാം തലങ്ങളിൽ ആവശ്യമുണ്ടെന്ന് പര്യാലോചിക്കേണ്ടതല്ലേ? ആത്മിക തലങ്ങളിൽ ഏതെല്ലാം അന്യപ്രതിഷ്ഠകൾ, അന്യയാഗങ്ങൾ, പുതിയവ എന്ന് തോന്നിപ്പിക്കുന്ന പഴയവയിലെ pervertions എത്ര അധികം? ധാർമ്മിക തലങ്ങളിൽ എത്ര സുദ്ധീകരണം ആവശ്യമാണിന്ന്? മൂല്യ സങ്കല്പങ്ങളിൽ, കാഴ്ചപ്പാടുകളിൽ പുനരായി പ്രതിഷ്ഠിക്കപ്പെടേണ്ടവ എത്ര അധികം? അവിടെ യേശു മണ്ഡപത്തിൽ ഉലാത്തുന്നുണ്ടോ? പ്രതിഷ്ഠാപ്പെരുന്നാളിലെപ്പോലെ ജീവിതത്തിൽ വഴിത്താരിൽ എത്ര അധികം ദീപങ്ങൾ കത്തിക്കേണ്ടിയിരിക്കുന്നു! ക്രിസ്തു ജീവിത മണ്ഡപത്തിൽ വെളിച്ചമായി വരേണ്ടതുണ്ട്.

എന്നാൽ ഇന്നത്തെ വായനയിൽ മുഖ്യം മിശിഹാ ബോധ്യത്തിനെതിരെയുയർന്ന മുൻവിധികളാണ്. യഹൂദന്മാർ ചുറ്റും നിന്നുകൊണ്ട് യേശുവിനോട് ആവശ്യപ്പെടുന്നു: "നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക" (10:24). എന്നാൽ തുടർന്നുള്ള സംഭാഷണം മുഴുവൻ തിരുത്തപ്പെടേണ്ട മുൻവിധിയുടെ വെളിവാക്കൽ മാത്രമായിരുന്നു എന്നു മനസ്സിലാക്കാം.

i) "മിശിഹാ പ്രതീക്ഷ"യിലുള്ള ജനവിഭാഗം എങ്കിലും അത് അന്വേഷിച്ചറിഞ്ഞ് വരുവാനുള്ളവനെ പിന്തുടരുവാനുള്ള വാഞ്ഛ ഉള്ളവരെങ്കിലും അത് വെളിവാക്കപ്പെട്ട അവസരങ്ങളിലെല്ലാം അവർ മുൻവിധികളിലായിരുന്നു എന്ന് സൂചിതം (10:25). "മിശിഹായെ എന്നു വച്ചാൽ ക്രിസ്തുവെ കണ്ടെത്തിയിരിക്കുന്നു" എന്ന് അന്ത്രെയോസ് സ്വസഹോദരനായ ശിമോനെ അറിയിക്കുന്നുണ്ട് ഫിലിപ്പോസ് നഥനയേലിനോടായി നടത്തിയ താദൃശ സാക്ഷ്യവും താരതമ്യത്തിലുണ്ട് (1:45). മിശിഹാ ബോധ്യത്തിലേക്കു വളരുവാനുള്ള വ്യക്തമായ വെളിപ്പെടുത്തലുകൾക്കു മുമ്പിൽ മുൻവിധിയോടെ മറുതലിച്ച നിമിഷങ്ങളെക്കുറിച്ച് അനുതപിക്കുമോ? അനുതാപം ആവശ്യമുള്ള യിസ്രായേലിനെക്കുറിച്ചുള്ള പ്രവാചകന്മാരുടെ വാക്കുകളും മുൻവിധിമാറ്റാത്ത യോനാ പ്രവാചകന്റെ പ്രതികാരങ്ങളും യോഹ. 10:25 നൊപ്പം തിരിച്ചറിവിലേക്ക് നയിക്കപ്പെടേണ്ടതുണ്ട്.

ii) 'പിതാവിന്റെ നാമത്തിൽ യേശു ചെയ്യുന്ന പ്രവൃത്തികൾ അവിടുത്തേക്കു സാക്ഷ്യം നല്കുന്നു എങ്കിലും അവർ വിശ്വസിക്കുന്നില്ല' എന്നതും (10:25-26) മുൻവിധിയുടെ അടുത്ത തലം സൂചിപ്പിക്കുന്നു. തന്റെ 'നല്ല പ്രവൃത്തികൾ അവരുടെ മുമ്പിൽ വ്യക്തമായ സാക്ഷ്യമായുണ്ട് എന്നും തുടർന്ന് രേഖപ്പെടുത്തിയിരിക്കുന്നു (10:32). താൻ ചെയ്യുന്ന സ്വർഗ്ഗീയ പിതാവിന്റെ പ്രവൃത്തികളുടെ അടിസ്ഥാനത്തിൽ വെളിവാക്കപ്പെടുന്ന യേശുക്രിസ്തുവിന്റെ യഥാർത്ഥ വ്യക്തിത്വവും സ്വഭാവവും (4:34,5:36,39) ഈ വാക്യം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. തന്റെ പ്രവർത്തികളിൽ വിശ്വസിക്കുന്നവർ യഥാർത്ഥ ദൈവസന്തതികൾ എന്നതും (8:47) ഈ മുൻവിധിക്കെതിരെ മനോബോധ്യത്തിനു സഹായിക്കും.

iii) കരുതലിന്റെ സംരക്ഷണ വലയത്തിൽ (കൂട്ടത്തിൽ) ഉള്ളവരല്ല

തങ്ങൾ എന്നത് മുൻവിധി കടുക്കുന്നതിന്റെ സൂചന നല്കുന്നു (10:26).

യേശുവിനെ കടുത്ത ഭാഷയിൽ വിമർശിച്ചുപോന്നവരായിരുന്നു യഹൂദന്മാർ. അവർ തന്റെ ആടുകളുടെ കൂട്ടത്തിലുള്ളവരായി അവർക്കോ യേശുവിനോ തോന്നിയിട്ടില്ല. യഹൂദപ്രമാണികൾ യേശുവിനെ അവിശ്വസിക്കുകയും മുൻവിധിയോടെ അകന്നു നില്കുകയും ചെയ്യുന്ന കാലമായിരുന്നു അത് എന്ന് നമുക്കറിയാം. 27-30 വാക്യങ്ങൾ അതിന് വിശദീകരണയാണ് നല്കിയിരിക്കുന്നത്. തന്റെ കൂട്ടത്തിൽ ഇല്ലാത്ത ആടുകളെക്കുറിച്ചാണ് ആദ്യം വിശദീകരിക്കണം നല്കുന്നത് എങ്കിലും തുടർന്ന് തന്റെ കൂട്ടത്തിൽ ഉള്ള വിശ്വാസവൃന്ദത്തെ സംബന്ധിച്ച് അനുകൂലമായി ഏഴോളം കാര്യങ്ങൾ പരാമർശിച്ചിരുന്നു. 'ശബ്ദം കേൾക്കുന്നു', 'ഇടയൻ അവയെ അറിയുന്നു', 'അവ അവനെ അനുസരിക്കുന്നു' അവയ്ക്കു താൻ നിത്യജീവനെ കൊടുക്കുന്നു, 'അവ നശിച്ചു പോകയില്ല' 'അവയെ അപഹരിക്കാൻ ആർക്കും കഴിയുകയില്ല ' എന്നീ കാര്യങ്ങൾ അനുകൂലമായാണ് യേശു പറഞ്ഞിരിക്കുന്നത്.

iv) പിതാവിനോടുള്ള യേശുവിന്റ സമത്വത്തെയും സൽപ്രവൃത്തികളെയും കല്ലുകൊണ്ട് സമീപിക്കുന്നത്ര കടുത്ത മുൻവിധിയും അവർക്കുണ്ടായിരിക്കുന്നു. (10:31-33).

യേശുവും യഹൂദന്മാരുമായുള്ള സംവാദത്തിന്റെ തുടർന്നുള്ള ഭാഗം (10:34-38) യേശുവിന്റെ പിതാവിനോടുള്ള സമത്വം അംഗീകരിക്കുക എന്ന ആശയത്തിനൊപ്പം തന്റെ നല്ല പ്രവർത്തികൾ നിമിത്തം അവിടുത്തെ വിശ്വസിക്കുക എന്ന ആശയത്തിലേക്കു കൂടി പരിണമിക്കുന്നു.

*2011 നവം. 13*

## കുറ്റമറ്റതും പ്രതീക്ഷയും

*(ലൂക്കോ. 1:5-25)*

സ്നാപകന്റെ ജനനത്തെക്കുറിച്ച് പിതാവ് സഖറിയ പുരോഹിതനു ലഭിച്ച അരുളപ്പാടാണ് വേദവായനയുടെ സാരം. മലങ്കരസഭ ആ ദിനം രക്ഷാകർത്തൃദിനമായി ആചരിക്കുവാൻ നിഷ്കർഷിക്കുന്നുമുണ്ട് വി. ലൂക്കോസിലെ സുവിശേഷഭാഗത്തെ ആറാം വാക്യവും 14-17 ഭാഗവുമാകാം അതിനടിസ്ഥാനചിന്ത പ്രദാനം ചെയ്യുന്നത്. ആദ്യത്തേത് സഖറിയ-ഏലിശബത്ത് ദമ്പതികളുടെ നിതിനിഷ്ഠവും കുറ്റമറ്റതുമായ ജീവിതത്തെക്കുറിച്ചാണെങ്കിൽ രണ്ടാമത്തേത് വാഗ്ദത്തത്തിലുള്ള മകനെക്കുറിച്ച് നല്കിയ പ്രതീക്ഷകളാണ്. വേദവായനയെക്കുറിച്ചുള്ള പര്യാലോചന മുന്നെഴുതിയ രണ്ട് ആശയങ്ങളെ കേന്ദ്രീകരിച്ച് ഇവിടെ ഉദ്യമിക്കുന്നു.

1) മാതാപിതാക്കളുടെ കുറ്റമറ്റ ജീവിതം നല്കുന്ന അടിത്തറ (ലൂക്കോ.1:6)

യോഹന്നാന്റെ പിതാവായ സഖറിയാവ്, പുരോഹിത വംശത്തിൽ അബിയ ഗണത്തിൽ ഉൾപ്പെട്ടിരുന്നു. ദൈവാലയ ശുശ്രൂഷക്കുള്ള പുരോഹിതന്മാരുടെ എണ്ണം ഏറെ വർദ്ധിച്ച് പതിനായിരങ്ങൾ ആയ സാഹചര്യത്തിൽ, അവരെ 24 ഗണങ്ങളായി തിരിച്ച് ഒരുഗണത്തിന് രണ്ടാഴ്ച വീതം ശുശ്രൂഷക്ക് നിശ്ചയിച്ചിരുന്നു. അവർ നിത്യം പ്രഭാത പ്രദോഷയാഗങ്ങൾക്ക് നേതൃത്വം നല്കുകയും ധൂപാർപ്പണത്തോടെ പ്രാർത്ഥന നടത്തി വന്നു. ധൂപപീഠം വിശുദ്ധ സ്ഥലത്ത് സ്ഥിതി ചെയ്തിരുന്നതായും, പുരോഹിതൻ ധൂപം അർപ്പിക്കുമ്പോൾ ജനം പുറത്ത് (ആചാര്യന്മാർക്ക് മാത്രമെ ബലി പീഠത്തിങ്കലേക്ക് പ്രവേശനമുള്ളു) പ്രാർത്ഥിച്ച് നില്ക്കുന്നതായും വേദഭാഗം സൂചിപ്പിക്കുന്നു.)

a) ആ ദമ്പതികളുടെ നീതിയുടെ മാനദണ്ഡവും അടിസ്ഥാനവും ദൈവം ആണ്. ഈ വിവരണത്തിന്റെ അർത്ഥവ്യാപ്തി ലൂക്കോവിന്റെ സുവിശേഷത്തിലെ മറ്റൊരു വേദഭാഗത്തോടുള്ള താരതമ്യത്തിൽ മനസ്സിലാക്കാം. ഒരേ സമയം രണ്ട് യജമാനന്മാരെ തുല്യ അളവിലും ബഹുമാനത്തിലും സേവിക്കാനാവില്ല എന്ന് പഠിപ്പിച്ച യേശുവിനെ പരിഹസിച്ചവരുടെ നീതി സംബന്ധിച്ച് വി. ലൂക്കോസ് തന്നെ വിവരിക്കുന്നു: "നിങ്ങൾ നിങ്ങളെ തന്നേ മനുഷ്യരുടെ മുമ്പാകെ നീതീകരിക്കുന്നവർ ആകുന്നു; ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു; മനുഷ്യരുടെ ഇടയിൽ ഉന്നതമായതു ദൈവത്തിന്റെ മുമ്പാകെ അറെപ്പത്രെ" (ലൂക്കോ. 16:15). ഇതൊരു ശക്തമായ താരതമ്യമാണ്. ദ്രവ്യാഗ്രഹികളായ പരീശന്മാർ, നീതിബോധത്തിൽ പൊതിഞ്ഞ് തങ്ങളുടെ താല്പര്യ നിർവ്വഹണത്തിന് ശ്രമിക്കുമ്പോൾ, തീർത്തും വിഭിന്നരായാണ് സഖറിയ-ഏലിശബത്ത് ദമ്പതികളുടെ ജീവിതം. അവർ തങ്ങളുടെ ആഗ്രഹങ്ങളുടെയും വാഗ്ദത്തങ്ങളുടെയും സാധൂകരണത്തിനായി ദൈവത്തിങ്കലേക്ക് ഉറ്റുനോക്കുന്നവരാണ്.

b) സഖറിയ-ഏലിശുബാ ദമ്പതികളുടെ കുറ്റമറ്റ ജീവിതത്തിന്റെ മറ്റൊരു അടിസ്ഥാനംകൂടി ചേർത്തിരിക്കുന്നു: "ഇരുവരും...... കർത്താവിന്റെ സകല **കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി** നടക്കുന്നവരും ആയിരുന്നു" (1:6) ആവർത്തന പുസ്തകത്തിലെ ഒരു പ്രധാന ശൈലിയിലാണ് ഇക്കാര്യം പ്രസ്ഥാവിച്ചിരിക്കുന്നത് എന്നത് ഏറെ ശ്രദ്ധാർഹമാണ്. യിസ്രായേൽ വാഗ്ദത്ത നാട്ടിൽ എത്തുമ്പോൾ, മാതാപിതാക്കൾ അനന്തര തലമുറയോടൊപ്പം "യഹോവയുടെ ചട്ടങ്ങളും കല്പനകളും പ്രമാണിക്കണം" (ആവ. 6:1 മുതൽ, 7:11,10:13, 17:25) എന്ന തർജ്ജനമരൂപത്തിലുള്ള ഈ അവതരണം ദൈവകല്പനകളോടുള്ള വിധേയത്വപൂർണ്ണമായ അനുസരണം ജീവിത പ്രമാണമായി സ്വീകരിച്ചവർ എന്നാണതിനർത്ഥം. സഖറിയാവിന്റെ ഭാര്യ ഏലിശുബാ മച്ചിയായിരുന്നത്രെ: ഏലിസബത്തിന്റെ വന്ധ്യത്വത്തെക്കുറിച്ച് വി. ഓറിഗൺ ധ്യാനിക്കുന്നത്. ദൈവമഹത്വം വെളിവാക്കുന്ന മനുഷ്യബലഹീനത. എന്ന തരത്തിലാണ്.

എന്തുകൊണ്ട് വിശുദ്ധ മാതാക്കളിൽ അനേകർ വന്ധ്യകളായിരുന്നു എന്ന് തിരുവചനം രേഖപ്പെടുത്തിയിരിക്കുന്നു. സാറാ (11:30) റിബേക്കാ (25:21) റാഹേൽ (29:31) ഹന്നാ (1 ശമു. 1:2) എന്നിവരെക്കുറിച്ചെല്ലാം പരാമർശിക്കുമ്പോൾ വന്ധ്യ എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ "ആ വിശുദ്ധ മാതാക്കൾ എല്ലാം വലിയ മഹത്തുക്കൾക്ക് ജന്മമേകി" -ഓറിഗൺ.

**2) വാഗ്ദത്തത്തിലുള്ള മകനെക്കുറിച്ച് നല്കിയ പ്രതീക്ഷകൾ (ലൂക്കോ. 1:14-17)**

ഏറെ വിശദമായ ഒരു വാഗ്ദത്ത വിവരണമാണിവിടെയുള്ളത്. സഖറിയാവിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി അദ്ദേഹത്തിന്റെ ഭാര്യ ഏലിസബത്തിലൂടെ ഒരു മകനെ ലഭിക്കുമെന്ന് ദൂതൻ സഖറിയാവിനെ അറിയിക്കുന്നു. തുടർന്ന് ഏഴോളം പ്രതീഷാനിർഭകമായ കാര്യങ്ങൾ ആ മകനെക്കുറിച്ച് ഉള്ളത് ഇങ്ങനെയാണ്: അവൻ യോഹന്നാൻ എന്ന നാമധാരിയാകും. എബ്രായ ചിന്തയിൽ നാമം, സ്വഭാവം, സാധീനം, ശക്തി എന്നിവയെ കാണിക്കുന്നു. 'ദൈവം കരുണ കാണിക്കുന്നു' എന്നാണ് പൈതലിനു ലഭിപ്പാനുള്ള പേരിനർത്ഥം. ആ പൈതലിനെ ലഭിക്കുന്നതോ. 'ദൈവം ഓർക്കുന്നു' (God remembers) എന്ന പേരുകാരനും. ഉല്ലാസപ്രദായകനും എല്ലാവർക്കും കരുണ പ്രദാനം ചെയ്യുന്നവനും ആകും എന്നാണ് തുടർന്ന് അറിയിക്കുന്നത്. അവൻ സഖറിയാവിന് (ഒപ്പം ഏലിശുബായിക്കും) 'സന്തോഷവും ഉല്ലാസവും' പ്രദാനം ചെയ്യുന്നവനാകും എന്നു മാത്രമല്ല, 'അവന്റെ ജനനത്തിങ്കൽ പലരും സന്തോഷിക്കും' എന്നുമാണ് വാഗ്ദത്തം.

അവൻ കർത്തൃസന്നിധിയിലെ വലിപ്പം പ്രാപിക്കും, പരിശുദ്ധാത്മാവു കൊണ്ടു നിറയും അകന്നുപോയവയെ മടക്കിവരുത്തും ഏലിയാവിന്റെ ആത്മാവോടുകൂടെ നടക്കും, ചെറുലഹരിക്കോ (വീഞ്ഞ്) മദ്യപാനത്തിനോ ഒരുങ്ങുകയില്ല എന്നിങ്ങനെ വാഗ്ദത്ത സന്തതിയെക്കുറിച്ചുള്ള പ്രതീക്ഷകൾ കാലികമായി സ്വപ്നത്തിൽ വയ്ക്കുന്ന ആഗ്രഹങ്ങൾ തന്നെ.

*2011 നവം. 20*

## സമർപ്പണത്തിലേക്ക് പരിണമിക്കൽ

*(ലൂക്കോ. 1:26-8)*

ദൈവപുത്രന്റെ മനുഷ്യാവതാരം രക്ഷാകരമായ മഹൽസംഭവമാകുന്നു.

അതെക്കുറിച്ചുള്ള അറിയിപ്പ് കേവലം സന്ദേശകൈമാറ്റം മാത്രമല്ല എന്നുള്ളതു കൊണ്ട് അത് ഏറെ പ്രാധാന്യമുള്ളതാണ്. അതുകൊണ്ടുതന്നെ ആചരണത്തിലും പ്രകാശനത്തിലും ആ ദിവസത്തിന് ഉപരിയായ സ്ഥാനം നല്കണം എന്ന് പരിശുദ്ധ സഭ. ത്രിവിധ പ്രതികരണങ്ങൾ വേദഭാഗത്തുണ്ട്.

**1) വന്ദനമറിയിക്കുന്ന ദൂതനും ഭയക്കുന്ന കന്യകയും**

ദൈവികമായ ഇടപെടലിന്റെ മാനുഷികരൂപമായ ദൂതനിലൂടെ സ്വർഗ്ഗം ഭൂമിയിലേക്കും ഉന്നതൻ അധമനിലേക്കും ഇറങ്ങിവരുന്നു. (താരതമ്യം ഉല്പ 16:10, പുറ 3:2, 33:28). ദൂതൻ സുവാർത്ത എത്തിക്കുവാനെത്തുന്നു എങ്കിലും 'വരവും സന്ദേശവും' സർവ്വാത്മനാ സ്വീകരിക്കപ്പെടുന്നുണ്ടോ? കന്യകയുടെ പ്രതികരണം 'ഭ്രമിക്കൽ' എന്ന് വേദഭാഗം.

'ദൈവസന്നിധിയിൽ നിന്നു വരുന്ന' ഗബ്രിയേലാണ് ദൂതൻ (ലൂക്കോ 1:19, 26). സദ്വർത്തമാനത്തിന്റെ കൈമാറ്റമാണ് അദ്ദേഹത്തിന്റെ ആഗമനോദ്ദേശം. വാർത്ത സ്വീകരിക്കുന്ന ആളിന്റെ വാർത്ത ലഭിക്കുമ്പോൾ ഉണ്ടാകുന്ന അനുകൂല മാനസിക നിലയാണ് വാർത്തയെ 'സദ്വാർത്ത' ആക്കുക. ദൈവാലയത്തിൽ വളർത്തപ്പെട്ട മറിയ എന്ന കന്യക, യഹൂദ സ്ത്രീകളുടെ പ്രതീക്ഷയിലും സ്വപ്നത്തിലുമുള്ള മിശിഹായുടെ ജനനം തങ്ങളുടെ കുടുംബത്തിൽ, തന്റെ ഉള്ളിലൂടെ ആകണം എന്നാഗ്രഹിച്ചിരിക്കുന്ന കാലത്താകാം ദൂതന്റെ വരവ്.

ദൂതൻ കന്യകയുടെ അടുക്കൽ അകത്തുചെന്നു എന്നുള്ളതിൽനിന്ന്, 'മറിയ' ഭവനത്തിനുള്ളിൽ, പ്രാർത്ഥനാന്തരീക്ഷത്തിൽ, ആയിരിക്കുമ്പോഴാകും ഈ ദൂതസാമീപ്യമുണ്ടായത് എന്ന് ചിന്തിക്കാം. 'കൃപലഭിച്ചവളെ' (full of grace) എന്ന സംബോധന ആവർത്തിക്കപ്പെടാത്ത ഒന്നായി വി. ക്രിസോസ്റ്റം. 'കൃപ,' അനർഹർക്കു ലഭിക്കുന്ന അനുകൂലമാണ്. അത് അർഹതക്കോ മറ്റെന്തെങ്കിലും പരിഗണിച്ചോ ഉള്ള അംഗീകാരമല്ല. 'കർത്താവു നിന്നോടു കൂടെ' എന്ന ആശംസ, അവളിലേക്ക് ഉണ്ടാകുന്ന ദൈവസാന്നിധ്യത്തിന്റെ അനന്യതയിലേക്ക് വിരൽ ചൂണ്ടുന്നു.

കന്യകയുടെ ആദ്യ പ്രതികരണം 'ഭ്രമിച്ചു' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 'ഇത് എന്തൊരു വന്ദനം' എന്ന് അവൾ വിചാരിച്ചത്രെ (1:29). ദൈവപ്രത്യക്ഷതയിലെ സ്വാഭാവിക മനുഷ്യപ്രതികരണമായാണ് അവൾ ഭ്രമിക്കുന്നത്. മോശെയും യെശയ്യാവും ഇതര പ്രവാചകന്മാരും താദൃശമായി പ്രതികരിക്കുന്നുണ്ട് (പുറ. അ.3, യെശ. അ. 6). ഇത് എക്കാലത്തും എവിടെയും ഏതൊരവസ്ഥയിലുള്ള മനുഷ്യരുടെ കാര്യത്തിലും ഒത്തുവരുന്ന പ്രതികരണമല്ലെ?

**2) ഭയമകറ്റുവാൻ ശ്രമിക്കുന്ന ദൂതനും സംശയിക്കുന്ന കന്യകയും (1:30-34)**

അത്ഭുതകൂറി ഭയത്തോടെ ആയിരിക്കുന്ന മറിയമിന് കൂടുതൽ വിശദീകരണം ദൂതൻ നല്കുന്നതായി വേദഭാഗം. 'ഭയപ്പെടേണ്ടാ, നിനക്കു ദൈവത്തിന്റെ കൃപ ലഭിച്ചു' (1:30) എന്നു തുടങ്ങി മറിയാമിൽനിന്നുത്ഭവിക്കുവാനിരിക്കുന്ന "വിശുദ്ധപ്രജ"യെ സംബന്ധിച്ച് വൻകാര്യങ്ങൾ ദൂതൻ അറിയിച്ചു (1:30 താരതമ്യം ഉല്പ 18:3, 19:19, 30:27). എത്ര വൻകാര്യങ്ങളാണ് ദൂതൻ അറിയിക്കുന്നത്: അവളിലെ ഗർഭോല്പാദനം. രക്ഷകൻ എന്ന നാമകരണം, വലിയവൻ എന്ന അവസ്ഥ, അവസാനിക്കാത്ത രാജത്വം എന്നിവ വിശ്വസിക്കുവാൻ പ്രയാസം ഉള്ളവ തന്നെ. അതുകൊണ്ടുതന്നെ മറിയാമിന്റെ പ്രതികരണം ആണ് സംശയം (1:34).

'രക്ഷകൻ' എന്ന അർത്ഥത്തിൽ 'യേശു' (Jesus, Joshua) എന്നാണ് നാമകരണം. ഭയന്നിരിക്കുന്ന പെൺകുട്ടിയോട് അവളുടെ ഭയമകറ്റുവാൻ ദൂതൻ പറയുന്നത് ചിന്തനീയം. എന്നാൽ അത് ഭയംമാറ്റുവാനുള്ള വിദ്യമാത്രമല്ല 'അവിടുത്തെ സ്വഭാവത്തിലേക്കും അതിലുപരി ദൈവപുത്രന്റെ രക്ഷാകര പ്രവർത്തിയിലേക്കും വിരൽ ചൂണ്ടുന്നു' എന്ന് വി. അപ്രേം.



കഴിഞ്ഞ ഒരു വർഷമായി വിശുദ്ധ ഏവൻഗേല്യോൻ ചിന്തകളെ അധിഷ്ഠിതമാക്കി പ്രസംഗക്കുറിപ്പുകൾ തയ്യാറാക്കിയ ബഹു. ഡോ. റെജി മാത്യൂസ് അച്ചനോടുള്ള മലങ്കരസഭയുടെ നന്ദി അറിയിക്കുന്നു.
നാഗ്പൂർ സെമിനാരി അധ്യാപകനായിരുന്ന ബഹു. അച്ചൻ ഇപ്പോൾ കോട്ടയം സെമിനാരിയിലെ അധ്യാപകനാണ്. മികച്ച ധ്യാനഗുരുവും പ്രഭാഷകനും എഴുത്തുകാരനുമാണ്.
മലങ്കരസഭാ മാസികയിലെ പതിനായിരക്കണക്കിന് സാധാരണക്കാരായ വായനക്കാരെ തൊട്ടുണർത്തിയ വ്യാഖ്യാനമായിരുന്നു വന്ദ്യ അച്ചന്റേത്. ധ്യാനപംക്തിക്കു ശേഷം വരുന്ന അഭിപ്രായങ്ങൾ അച്ചന്റെ വചനവിചിന്തനത്തിനും ആവിഷ്ക്കാരത്തിനുമുള്ള അംഗീകാരങ്ങൾ തന്നെയാണ്. ഒരാണ്ട് ക്രിസ്തുമൊഴികൾ പരിപാലിച്ച് സഭാ വിശ്വാസികളെ പരിപോഷിപ്പിച്ച റെജി മാത്യൂസ് അച്ചനോടുള്ള മലങ്കരസഭയുടെ ഒരായിരം നന്ദി!

**3) സംശയമകറ്റുന്ന ദൂതനും സമർപ്പിക്കുന്ന കന്യകമറിയമും (1:35-38)**

കന്യകമറിയാമിനെ വിട്ടുപോകാതെ ദൂതൻ തുടർന്നു നല്കുന്ന മറുപടി രഹസ്യാത്മകത ഉൾക്കൊള്ളുന്നു. പരിശുദ്ധാത്മ സാന്നിദ്ധ്യവും. പ്രജ ദൈവപുത്രൻ എന്ന് മനസ്സിലാക്കപ്പെടുമെന്നതും മിശിഹാബോധ്യത്തിന്റെ തുടർച്ചതന്നെ. ഗത്സമനയിൽ ശക്തിപ്പെടുത്തുന്ന ദൂതസാന്നിധ്യംപോലെ കന്യകയെ ശക്തിപ്പെടുത്തി ഉറപ്പിക്കുവാനുദ്ദേശിച്ച് ദൂതൻ വീണ്ടും ഏലിശബേത്തിലെ അത്ഭുതത്തെക്കുറിച്ചും പലതും സാധ്യമാക്കുന്ന ദൈവശക്തിയെക്കുറിച്ചും അറിയിക്കുന്നു (1:36-37). ചുറ്റുപാടിലേക്ക് കണ്ണോടിച്ചാൽ ദൈവിക കരുതലിന്റെ വിധങ്ങൾ മനസ്സിലാകില്ലേ? സ്വജീവിതത്തിലേക്കു മനസ്സിനെ ഏകാഗ്രമാക്കിയാൽ ദൈവശക്തി വെളിപ്പെടുന്നില്ലേ? 'മച്ചി' എന്നു പറയപ്പെട്ടവൾ 'അമ്മച്ചി'യും 'സംശയാലു' സമർപ്പിതയുമായി പരിണമിക്കുന്നു. മറിയം പറഞ്ഞു. "ഇതാ ഞാൻ....." (വാ. 38). മറിയാമിന്റെ അനുസരണം ഹവ്വായുടെ അനുസരണക്കേടിന്റെ ഫലത്തെ തിരുത്തി എന്ന് വി. ഐറേനിയോസ്. ■

 9-ാം പേജിൽ നിന്നു തുടർച്ച...

രുന്നു. പൗരസ്ത്യസഭയുടെ ചിന്തയിൽ മനുഷ്യജീവിതത്തിന്റെ ഓരോ നിമിഷവും അനുതാപത്തിനു പ്രാധാന്യം കൊടുക്കുകയും ജീവിതത്തിന്റെ അന്ത്യസമയംവരെ അതു തുടരുകയും ചെയ്യേണ്ടതാണ്. ഇന്ന് അനുതാപവും മാനസാന്തരവുമൊക്കെ പ്രസംഗങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കുന്നു. വിശുദ്ധ കുർബ്ബാനയിൽ ആത്മാർത്ഥമായി പങ്കുകൊള്ളുവാൻ വിമുഖത കാണിക്കുകയും ജീവിതപൊലിമയ്ക്കു വേണ്ടി എളുപ്പമാർഗ്ഗങ്ങൾ സ്വീകരിക്കുകയും ചെയ്യുന്ന പ്രവണതയാണ് ഇന്ന് അനേകരിലും കാണുന്നത്. ഹർഷോന്മാദത്തിലും ബഹളം വച്ചുള്ള പ്രാർത്ഥന/പ്രസംഗ യോഗങ്ങളിലും സംബന്ധിച്ചു നിർവൃതി അടയുക എന്ന ലക്ഷ്യത്തിൽ മാത്രമാണ് ഇന്നു പല ആളുകളും ജീവിക്കുന്നത്. ഇതുമൂലം നിരപ്പിന്റെയും സമാധാനത്തിന്റെയും യഥാർത്ഥ അനുഭവം മനുഷ്യജീവിതത്തിൽനിന്നു കാലക്രമേണ അന്യമായി പോകുകയും പാപബോധമോ ജീവിതവിശുദ്ധിയോ ഇല്ലാത്ത അവസ്ഥയിലേക്ക് മനുഷ്യൻ എത്തിച്ചേരുകയും ചെയ്യും.

ആത്മീയ അഹങ്കാരം മദ്യപാനത്തേക്കാൾ ആപൽക്കരമാണ്. അങ്ങനെയുള്ളവർക്കു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ശരിയായ ബോധമുണ്ടാകുകയില്ല. ഇതുമൂലം സ്വയം ദൈവമാകാനുള്ള മനുഷ്യന്റെ വാഞ്ഛ വർദ്ധിക്കുകയും സമൂഹത്തെ അപകടത്തിലേക്കു നയിക്കുകയും ചെയ്യും. അനുതാപത്തിലൂടെ നിരപ്പിന്റെയും സമാധാനത്തിന്റെയും ശുശ്രൂഷയായ വി. കുർബ്ബാനയിൽ പങ്കുകൊണ്ട് അവിടെനിന്നു ലഭിക്കുന്ന ദൈവിക കൃപമൂലം ജീവിതത്തിലുണ്ടാകുന്ന പ്രശ്നങ്ങളോടും പ്രതിബന്ധങ്ങളോടും ക്രിയാത്മകമായി പ്രതികരിക്കാൻ പരുമല തിരുമേനി ആഹ്വാനം ചെയ്യുന്നു. ഇന്നത്തെ ഭക്തർ ഈ വെല്ലുവിളിയെ ആത്മാർത്ഥമായി സ്വീകരിക്കുവാൻ തയ്യാറാണോ? ലോകത്തിൽ ജീവിക്കുകയും ലൗകിക ജീവിതത്തിൽനിന്നു തെന്നിമാറി വിശുദ്ധീകരണം പ്രാപിക്കുകയും ചെയ്ത തിരുമേനിയുടെ സ്വഭാവം അനുകരിക്കുവാൻ പരുമല ഭക്തർക്ക് സാദ്ധ്യമാകുമോ?

### 3. പരുമല ഭക്തിയും പ്രായോഗിക ജീവിതവും

"ഭക്തരുടെ" എണ്ണം വർദ്ധിക്കുകയും ഭക്തി നഷ്ടമായിക്കൊണ്ടിരിക്കുകയും ചെയ്യുന്ന സമയത്താണ് നാം ജീവിക്കുന്നത്. മദ്യപിക്കുന്നതും വ്യഭിചരിക്കുന്നതും മാത്രം പാപമാണെന്നും ബാക്കിയെല്ലാം വിശുദ്ധമാണെന്നും പഠിപ്പിക്കുന്ന ജീവിതമാതൃകകൾ ഇന്നു ധാരാളമുണ്ട്. "ഭക്തി" വർദ്ധിക്കുകയും അതിനു പ്രായോഗിക ജീവിതത്തോടു ബന്ധമില്ലാതാകുകയും ചെയ്യുമ്പോൾ അതു വലിയ വിരോധാഭാസമായി മാറുന്നു. അധികാരമോഹവും അതിനോടു ചേർന്നുള്ള വടംവലികളും ഇന്നു സഭാജീവിതത്തിന്റെ ഭാഗമായി മാറിയിരിക്കുന്നു. മെത്രാപ്പോലിത്തന്മാർക്കു ഭരണാധികാരം അനിവാര്യമാണെന്നും അത് തപോനിഷ്ഠയുടെയും സത്യാരാധനയുടെയും വലയത്തിനുള്ളിൽ സമന്വയിപ്പിച്ച പരുമല തിരുമേനിയുടെ പാവനസ്മരണക്കു മുന്നിൽ അധികാര വടംവലി സ്വഭാവമായി മാറ്റിയിരിക്കുന്ന സഭാനേതാക്കന്മാർക്കും "ഭക്തരായ" വിശ്വാസികൾക്കും എങ്ങനെ നേരേ നില്ക്കുവാൻ കഴിയും എന്നതും പ്രത്യേകം ചിന്തിക്കണം. ആരാധനയിൽ പ്രഘോഷിക്കപ്പെടുന്ന ക്രിസ്തുവിനോട് ആത്മീയ ജീവിതത്തിൽ ബന്ധമില്ലാതെ മുന്നോട്ടുപോകുന്ന സഭാ "നേതൃ-വിശ്വാസികളുടെ" കൂട്ടം "നൂറ്റിഒന്നിന്മേലും അതിലുപരിയും" കുർബ്ബാന നടത്തിയാൽ എന്താണ് അർത്ഥമുള്ളത്?

സഭയുടെ അധികാര മാതൃക ക്രിസ്തുവാണ്. യേശുക്രിസ്തു തന്റെ അധികാരം സ്ഥാപിച്ചത് സൗഖ്യദാനത്തിലൂടെയും മരിച്ചവരെ ഉയർപ്പിക്കുന്നതിലൂടെയും വിശക്കുന്നവർക്ക് ഭക്ഷണം നല്കിയും അനീതിയോടു പോരാടിയും സർവ്വോപരി ലോകത്തിനുവേണ്ടി ജീവൻവരെ അർപ്പിക്കുന്ന യാഗമായിട്ടും ഒക്കെ ആയിരുന്നു. ഇന്നു "സൗഖ്യദാനവും" മറ്റും പ്രഘോഷിക്കപ്പെടുന്നുണ്ടെങ്കിലും യേശുക്രിസ്തുവിൽനിന്ന് അന്യമായി നില്ക്കുന്ന സാക്ഷ്യമാണ് സാധാരണ ദൃശ്യമാകുന്നത്. പരുമല തിരുമേനിയും മറ്റു പിതാക്കന്മാരും ജീവിതത്തിലൂടെയും തങ്ങളുടെ മദ്ധ്യസ്ഥതയിലൂടെയും ഉയർത്തിക്കാട്ടിയ യേശുക്രിസ്തുവിന്റെ സ്വഭാവം ഇന്നത്തെ സഭയ്ക്ക് അന്യമായിരിക്കുന്നു. ചരിത്രപുരുഷനായ യേശുക്രിസ്തുവിനെയും അവന്റെ ആളത്വത്തെയും നിഷേധിക്കുന്ന മനോഭാവം ഇന്ന് വിശ്വാസികളുടെ ഇടയിൽ പോലും വളർന്നു വരുന്നു. താത്വികമായി യേശുക്രിസ്തുവിന്റെ ആളത്വത്തെ നിഷേധിക്കുന്നില്ലെങ്കിലും പ്രായോഗിക ജീവിതത്തിൽ യേശുവിന്റെ മനുഷ്യത്വത്തെ നിഷേധിക്കുന്ന രീതിയാണ് ഇന്ന് കാണുന്നതെന്നു പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധരെ ആദരിക്കുന്ന അക്രൈസ്തവർ പോലും മനസ്സിലാക്കുന്ന ഒരു സത്യമാണ്. ഇതു മലങ്കരസഭ ഒരു വെല്ലുവിളിയായി സ്വീകരിക്കുമോ?

### 4. യഥാർത്ഥ ക്രൈസ്തവ സാക്ഷ്യം

യേശുക്രിസ്തുവിൽ വിശുദ്ധരാകുന്ന ജീവനുള്ള കല്ലുകളാൽ പണിയപ്പെട്ടതും പണിയപ്പെടുന്നതുമാണ് സഭ. ആ കല്ലുകളിൽ ഉള്ളത് സ്നേഹത്തിന്റെയും സേവനത്തിന്റെയും ത്യാഗത്തിന്റെയും മാർഗ്ഗങ്ങളാണ്. പരുമല തിരുമേനി ജീവിച്ചിരുന്നപ്പോൾത്തന്നെ വിശുദ്ധിയുടെയും പരിത്യാഗത്തിന്റെയും ശൈലികൾ സമൂഹത്തിനു കാട്ടിക്കൊടുത്തു. സ്നേഹം, സേവനം, പരിത്യാഗം, സാമുഹിക-വ്യക്തി ബന്ധങ്ങൾ സാമൂഹ്യ പരിഷ്കരണം, കലാസാഹിത്യ സേവനങ്ങൾ എന്നീ വിവിധ മേഖലകളിൽ വിപ്ലവകരമായ പരിവർത്തനത്തിനു വേദിയൊരുക്കിയ മഹാത്മാവായി പരുമല തിരുമേനി അറിയപ്പെടുന്നു. ദളിത വിഭാഗങ്ങളുടെ വിമോചന ചരിത്രത്തിലെ ആദ്യനായകന്മാരിൽ ഒരാളാണദ്ദേഹം. പീഡനം, ചൂഷണം, അടിച്ചമർത്തൽ തുടങ്ങി നിരവധി പ്രശ്നങ്ങളോട് അദ്ദേഹം ദൈവികമായി പ്രതികരിച്ചു. വിദ്യാഭ്യാസ മേഖലയിലുള്ള അദ്ദേഹത്തിന്റെ സംഭാവനയും വളരെ വിലപ്പെട്ടതാണ്. മലയാള സാഹിത്യത്തിൽ തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം അതുല്യനിധിയായി ഇന്നും ശോഭിക്കുന്നു.

"ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ തന്നത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ" എന്ന യേശുനാഥന്റെ വചനങ്ങളെ അക്ഷരംപ്രതി പാലിച്ച പരുമല തിരുമേനിയോട് ഭക്തി പുലർത്തുന്ന സഭയിൽ, ഇന്നു സ്നേഹവും, ത്യാഗവും, സേവനവുമൊക്കെ പഠനവിഷയങ്ങളും പ്രസംഗവിഷയങ്ങളുമായി പരിണമിച്ചിരിക്കുന്നു എന്നത് ഒരളവു വരെയെങ്കിലും ശരിയാണ്. ഇതു പരുമല ഭക്തരായ നമുക്ക് ഒരു വെല്ലുവിളിയല്ലേ?

ക്രൈസ്തവ സാക്ഷ്യം ജീവിതസാക്ഷ്യമാണ്. പരുമല തിരുമേനിയുടെ സാക്ഷ്യം നോമ്പും ഉപവാസവും പ്രാർത്ഥനയും സ്നേഹവും സേവനവും ഒക്കെ ഇടകലർന്ന ആത്മീയതയിൽ വേരൂന്നിയതായിരുന്നു. അങ്ങനെയുള്ള

ജീവിതരീതി ഇന്നത്തെ തലമുറയിൽ രൂപപ്പെട്ടു വന്നിരിക്കുന്ന വ്യക്തിപൂജയ്ക്കും സ്വയം കേന്ദ്രീകൃത സാക്ഷ്യംപറച്ചിലുകൾക്കും ഒക്കെ വെല്ലുവിളിയാണ്. തിരുമേനിയുടെ ജീവിതം വിശ്വാസികൾക്കു സന്ദേശവും പ്രസംഗവുമൊക്കെ ആയിരുന്നുവെങ്കിൽ ഇന്നു ജീവിതവും ജീവനുമില്ലാത്ത പ്രസംഗങ്ങൾക്കു മാത്രം പ്രാധാന്യമേറുന്നത് ഒരു വെല്ലുവിളിയായി സഭ മനസ്സിലാക്കണം. ഇഷ്ടമുള്ളതുപോലെ ജീവിച്ച് അതനുസരിച്ചു വേദശാസ്ത്രം രൂപപ്പെടുത്തി വിശ്വാസികളെ തെറ്റിക്കുന്ന ഈ കാലഘട്ടത്തിൽ വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിൽ സഭ രൂപപ്പെടുത്തിയ ആദ്ധ്യാത്മികതയും വേദശാസ്ത്രവും ജീവിതത്തിൽ പകർത്തിയ പരുമല തിരുമേനിയോടുള്ള ഭക്തി ഇന്നു സഭാമക്കൾക്ക് ഒരു വെല്ലുവിളി തന്നെയാണ്.

**ഉപസംഹാരം**

പരുമല ഭക്തി നമ്മുടെ മുമ്പാകെ ഉയർത്തുന്ന സാദ്ധ്യതകളും വെല്ലുവിളികളും നിരവധിയാണ്. പരുമല, മലയാളത്തിന്റെ ആദ്ധ്യാത്മിക കേന്ദ്രമാണ്. അതിന്റെ പ്രശസ്തി ഉയർത്തേണ്ടത് മലങ്കരസഭയുടെ ഉത്തരവാദിത്വമാണ്. പൗരസ്ത്യ വേദശാസ്ത്ര ആദ്ധ്യാത്മിക ചിന്താരീതികളിൽനിന്നു വഴുതിമാറാത്ത ഒരു പ്രാർത്ഥനാവലയത്തിന്റെ പുനരാവിഷ്കരണം അവിടെനിന്ന് ആരംഭിക്കേണ്ടിയിരിക്കുന്നു. സഭ, സമൂഹത്തിനും സർവ്വ പ്രപഞ്ചത്തിനും വേണ്ടി ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന മണവാട്ടിയാണെന്ന ബോദ്ധ്യം സഭക്കുണ്ടാവുകയും ക്രൈസ്തവജീവിതം സംബന്ധിച്ചു യഥാർത്ഥ കാഴ്ചപ്പാട് എന്തെന്നു വിശ്വാസികൾക്കു ബോദ്ധ്യമാകത്തക്ക സംവിധാനങ്ങൾ ഈ തീർത്ഥാടന കേന്ദ്രത്തിൽ നിന്നു രൂപപ്പെടുത്തുകയും ചെയ്യേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. സഭയുടെ ആരാധനാജീവിതത്തിൽനിന്നുള്ള അകൽച്ചയില്ലാതെ സ്നേഹത്തിന്റെ അടിസ്ഥാനത്തിലുള്ള ഒരു സാമൂഹിക സേവനശൃംഖല പരുമലയിൽ ആരംഭിക്കണം. പരുമലഭക്തി ഒരു പ്രത്യേക ആരാധനാ സമ്പ്രദായം (cult) ആയി രൂപപ്പെടാതെ ഓർത്തഡോക്സ് ക്രൈസ്തവ ആരാധനയിലും വിശ്വാസത്തിലും ഭക്തരെ ഉറപ്പിക്കുവാൻ തക്ക സംവിധാനങ്ങളും ബോധവൽകരണവും അവിടെനിന്നുതന്നെ ഉണ്ടാകണം. ജീവിതത്തോടു ക്രിയാത്മകമായി പ്രതികരിക്കുവാൻ കഴിവില്ലാതെ പ്രയാസം അനുഭവിച്ച് കബറിങ്കലേക്ക് വരുന്ന ഭക്തർ പ്രത്യാശയോടെ ജീവിതം നയിക്കുവാൻ തക്ക മാർഗ്ഗങ്ങളും നിർദ്ദേശങ്ങളും ഈ കേന്ദ്രത്തിൽ നിന്നുണ്ടാകണം. പരുമല വിശുദ്ധൻ ജീവിച്ചിരുന്നപ്പോൾ നടപ്പിലാക്കിയതും ആഗ്രഹിച്ചതുമായ ജീവിത ദർശനങ്ങൾ ഉൾക്കൊണ്ട് സമൂഹത്തിനു പ്രയോജനം ഉണ്ടാകുന്ന പുതിയ പദ്ധതികൾ സുതാര്യമായിത്തന്നെ പ്രാവർത്തികമാക്കണം. അതുകണ്ട് അദ്ദേഹം സന്തോഷിക്കുകയും തന്റെ പ്രാർത്ഥനകൾകൊണ്ടും അനുഗ്രഹങ്ങൾകൊണ്ടും നമ്മെ സമ്പന്നരാക്കുകയും ചെയ്യട്ടെ! ■



## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്-I
(195-ാം ഓർമ്മ),
നവം. 24,
**(പഴയ സെമിനാരിയിൽ)**



മാർ ബസേലിയോസ് ഔഗേൻ ബാവാ
(36-ാം ഓർമ്മ)
ഡിസംബർ - 8,
**(ദേവലോകം അരമനയിൽ)**



ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ
(15-ാം ഓർമ്മ) നവം.-8,
**(ദേവലോകം അരമനയിൽ)**



കടവിൽ പൗലോസ് മാർ അത്താനാസിയോസ്
(104-ാം ഓർമ്മ)
(നവംബർ - 2,



വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ്
(45-ാം ഓർമ്മ)
(നവംബർ - 6,

**(തൃക്കുന്നത്തു സെമിനാരി, ആലുവ)**



തോമാ മാർ ദീവന്നാസിയോസ്
(39-ാം ഓർമ്മ)
(ഡിസംബർ - 3,
**(പത്തനാപുരം ദയറായിൽ)**



പൗലോസ് മാർ ഗ്രീഗോറിയോസ്
(15-ാം ഓർമ്മ)
(നവംബർ - 24,
**(പഴയ സെമിനാരിയിൽ)**



സ്തേഫാനോസ് മാർ തേവോദോസിയോസ്
(4-ാം ഓർമ്മ)
(നവംബർ - 5,
**(ഭിലായ് സെന്റ് തോമസ് ആശ്രമം)**

# തെക്കൻ പരുമല
# സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് വലിയ പള്ളി



## പേരൂർക്കട, തിരുവനന്തപുരം
**www.thekkanparumala.org**
**Ph: 0471-2433760, 2430395**



## പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാളും കൺവെൻഷനും
## 2011 ഒക്ടോബർ 30 മുതൽ നവംബർ 6 വരെ

**ഇടവകയെപ്പറ്റി ഒരു വാക്ക്**

ഇന്ന് തെക്കൻപരുമല എന്ന് അറിയപ്പെടുന്ന ഈ പള്ളി പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ തിരുവനന്തപുരത്ത് സ്ഥാപിതമായ ആദ്യ ദേവാലയമാണ്.

പാളയം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ ചാപ്പലായി 1976-ൽ കൂദാശ ചെയ്യപ്പെട്ട ഈ ദേവാലയം 1985-ൽ ഒരു സ്വതന്ത്ര ഇടവകയായി ഉയർത്തിക്കൊ്, തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പൊലീത്തായായ ഭാഗ്യ സ്മരണാർഹനായ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദീയസ്കോറോസ് തിരുമേനി കല്പന പുറപ്പെടുവിച്ചു. ഈ ദേവാലയം 2001-ൽ പുതുക്കി പണിത് കൂദാശ ചെയ്യപ്പെടുകയും, തദവസരത്തിൽ പരിശുദ്ധ പരുമല തിരുമേനിയുടെ തിരുശേഷിപ്പ്, കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവ ഇവിടെ സ്ഥാപിക്കുകയും ചെയ്തു. തുടർന്ന് പള്ളിയുടെ പ്രശസ്തിയും വളർച്ചയും ബോദ്ധ്യപ്പെട്ട പ. ബാവതിരുമേനി ഈ ഇടവകയെ തെക്കൻ പരുമല എന്ന നാമകരണം ചെയ്യുകയും ചെയ്തു. നാനാ ജാതി മതസ്ഥർ ഇവിടെ വന്ന് പ്രാർത്ഥന നടത്തി പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം തേടി അനുഗ്രഹം പ്രാപിക്കുകയും, നേർച്ച കാഴ്ചകൾ അർപ്പിച്ചു വരുകയും ചെയ്യുന്നു. വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾ ഇടവകയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നു. ഇപ്പോൾ ഈ ദേവാലയത്തിൽ ഏകദേശം 400 കുടുംബങ്ങൾ ൂ്. റവ. ഫാ. സി. ഗിവർഗ്ഗീസ് അഞ്ചൽ ഇടവക വികാരിയായി സേവനമനുഷ്ഠിക്കുന്നു.

ഇടവകയുടെ കാവൽ പിതാവായ പ. പരുമലതിരുമേനിയുടെ ഓർമ്മപ്പെരുന്നാളും കൺവെൻഷനും 2011 ഒക്ടോബർ 30 മുതൽ നവംബർ 6 വരെ ചെന്നൈ ഭദ്രാസനാധിപൻ അഭി. ഡോ. യൂഹാനോൻ മാർ ദിയസ് കോറസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും, വന്ദ്യ വൈദികരുടെ സഹകാർമ്മികത്വത്തിലും നടത്തപ്പെടുന്നു.
സുവിശേഷ പ്രസംഗം, ഗാനശുശ്രൂഷ, മധ്യസ്ഥപ്രാർത്ഥന, പദയാത്ര, വാഹനറാലി, ഭക്തി നിർഭരമായ റാസ, വി. മൂന്നിന്മേൽ കുർബാന, നേർച്ച വിളമ്പ് എന്നിവ പെരുന്നാളിന്നാളിനോടനുബന്ധിച്ച് നടത്തപ്പെടുന്നു.



വികാരി
ഫാ. സി. ഗീവർഗ്ഗീസ്, അഞ്ചൽ

Mission

ഫാ. വി. എം.

# വ്യുല്പത്തി

"ഉള്ളവന് ഏവനും കൊടുക്കും. ഇല്ലാത്തവനോട് ഉള്ളതും കൂടെ എടുത്തുകളയും" (വി. ലൂക്കോസ് 19:26)

ഉള്ളവന് വീണ്ടും കൊടുക്കുകയും, ഇല്ലാത്തവനിൽ നിന്ന് ഉള്ളതും കൂടെ എടുത്തുകളയുകയും ചെയ്യുന്ന ദൈവീക നീതിപ്രമാണത്തെ പൂർണ്ണമായി ഉൾക്കൊള്ളുവാൻ സാധിച്ചെന്നുവരികയില്ല. വൻകിട-മുതലാളിത്ത-ഫ്യൂഡിലിസ്റ്റിക് വ്യവസ്ഥിതിയെ ശക്തീകരിയ്ക്കുവാൻ ഈ വാക്യത്തെ സന്ദർഭത്തിൽ നിന്നും പലരും അടർത്തിമാറ്റുകയും ചെയ്തിട്ടുണ്ട്. യഥാർത്ഥത്തിൽ, ഉള്ളവനുകൊടുക്കുകയും, ഇല്ലാത്തവനിൽ നിന്ന് എടുത്തുകളയുകയും ചെയ്യുന്ന ദൈവീകനീതി/ധനതത്വപ്രമാണം കൊണ്ട് അർത്ഥമാക്കുന്നതെന്താണ്? താലന്തുകളുടെ ഉപമയിൽ യജമാനൻ ദാസർക്ക്, 10, 5, 1 താലന്തുകൾ വീതം വ്യാപാരത്തിനായി നല്കി. നിശ്ചിത കാലാവധിയ്ക്കുശേഷം യജമാനൻ തിരികെ വന്നപ്പോൾ, പത്തും, അഞ്ചും വാങ്ങിയവർ നിറഞ്ഞമനസ്സോടെ ഇരട്ടിയായി തിരികെ ഏല്പിച്ചു. യജമാനനെ കുറ്റപ്പെടുത്തുകയോ, ചോദ്യം ചെയ്യുകയോ ചെയ്തില്ല. എന്നാൽ, ഒരു താലന്ത് ലഭിച്ചവൻ അനുഭവം നല്കിയില്ലെന്നു മാത്രമല്ല, "നീ വെയ്ക്കാത്തിടത്തുനിന്ന് എടുക്കുകയും, വിതറാത്തിടത്തു നിന്ന് കൊയ്യുകയും ചെയ്യുന്ന കഠിനമനുഷ്യൻ" എന്ന് യജമാനനെ ദുഷിയ്ക്കുകയും ചെയ്തു. യാതൊന്നും നോക്കാതെ, വിശ്വസിച്ച് താലന്ത് ഏല്പിച്ച യജമാനനെ അംഗീകരിയ്ക്കുവാനും, മനസ്സിലാക്കുവാനും അവന്റെ ദുഷ്ടമനസ്സ് അനുവദിച്ചില്ല. **നന്ദിയില്ലാത്ത, അഹങ്കാരിയായവന് കൊടുത്ത നാണ്യം, കൃതജ്ഞതയോടും, സമർപ്പണത്തോടും പ്രവർത്തിച്ചവന് കൊടുക്കുവാനാണ് യജമാനൻ ആവശ്യപ്പെട്ടത്. നന്മയെ സത്തയായും, ജീവിതവ്രതമായും സ്വീകരിയ്ക്കുന്നവന് സമൃദ്ധിയായി ലഭിയ്ക്കും. നന്മയുടെ സത്ത കൈവിട്ടുപോയവനിൽ നിന്ന് അവനുള്ള അനുഭവവും നഷ്ടപ്പെടും. അവ അർഹരായവരിൽ ദൈവഹിതാനുസൃതമായി ചെന്നുചേരും. തിന്മയുടെ മണ്ണിൽ നന്മയും, നന്മയുടെ മണ്ണിൽ തിന്മയും വളരില്ല. വളരെക്കാലം കുഴിച്ചിടപ്പെട്ട്, നിറവും, മൂല്യവും നഷ്ടപ്പെട്ട നാണയം അർഹനായവന്റെ കൈകളിലെത്തുമ്പോൾ മൂല്യവും, മാന്യതയും കൈവരിയ്ക്കും.**

ഭാരതീയ ആചാര്യന്മാർ ഉപയോഗിച്ച **'ഇതിത്ഥ്യാസം'** എന്നപദത്തിന്, 'ശ്രവണത്തിലും, മനനത്തിലും അനുഭവപ്പെട്ടകാര്യങ്ങൾ സ്വന്തം ജീവിതത്തിൽ അനുഭവിച്ച് ബോദ്ധ്യപ്പെടുക' എന്ന അർത്ഥമാണുള്ളത്. നാം അറിയുന്ന കാര്യങ്ങൾ നമ്മുടെ ജീവിതസന്ദർഭങ്ങളിൽ അനുഭവിച്ചറിയുവാനും, ബോദ്ധ്യപ്പെടുവാനും കഴിയണം. നന്മയുടെ സംവേദനവും, സംരക്ഷണവുമാണിത്.

***"നിന്നെ ഓർമ്മ വരേണ്ടതിന് നല്ലരാഗം മീട്ടി വളരെ പാട്ടുപാടുക" (യെശയ്യാ 23:16)***



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"ശവം" എന്നത് മൃതദേഹമെന്നുപറയുമ്പോഴും ഒരു അവജ്ഞാപദമായും അതുപ്രയോഗിക്കുന്നുണ്ട്. അതുകൊണ്ട് ശവമാണോ സംസ്കരിക്കപ്പെടേണ്ടത്, മൃതദേഹമാണോ? ശവസംസ്ക്കാരം എന്ന പദം ഒരല്പം അവഹേളനാത്മകമായിട്ടാണ് എനിക്ക് തോന്നാറ്. സംസ്ക്കാര സമ്പന്നനായ ഒരാൾ മരിച്ചു കിടക്കുന്നു. അയാളുടെ സംസ്ക്കാരമാണ് ശരി എന്നൊരു ധാരണയാണ് എനിക്കുള്ളത്. അവസാനത്തെ പ്രാണൻ വെടിയുന്നതുവരെ എത്ര അവഹേളനങ്ങൾ അയാൾ ഏറ്റിട്ടുണ്ടാകും. എന്നിട്ടും നിർജ്ജീവനായി കിടക്കുമ്പോൾ അയാളെ നാം ശവമെന്നു സംബോധന ചെയ്യും. ജീവിച്ചിരുന്നപ്പോൾ നാം അയാളെ കണ്ടാൽ എഴുന്നേറ്റു നിന്ന്, അഭിവാദ്യം പറഞ്ഞ്, നല്ല വാക്കുകൾകൊണ്ടു പൊതിഞ്ഞ്, അയാളുടെ പേരു വിളിക്കും. മൃതദേഹമായപ്പോൾ അതുവെറുമൊരു 'ബോഡി' മാത്രമായി നാം പരിഗണിക്കുന്നു. ശവത്തോടു ഇത്രയൊക്കെ മതി എന്നതാണ് നമ്മുടെ വിചാരം. ശവത്തിന്റെ മുറിവിനെപ്പറ്റി, അതിന്റെ നൊമ്പരത്തെപ്പറ്റി, അതിന്റെ മാനത്തെപ്പറ്റി പിന്നെ നാം വിചാരപ്പെടേണ്ടതില്ലല്ലോ.

ശ്രീരാമ കൃഷ്ണ പരമഹംസൻ ഒരു കഥ പറയുന്നുണ്ട്. ഭർത്താവ് മരിച്ചുകിടക്കുമ്പോൾ ഭാര്യ കണക്കിലേറെ ദുഃഖിക്കുന്നു. മൃതദേഹം വീടിനു പുറത്തേക്ക് എടുക്കണമെങ്കിൽ ഒന്നുകിൽ മൃതദേഹം മുറിക്കണം അല്ലെങ്കിൽ വാതിൽ പൊളിക്കണം. എന്തു ചെയ്യണമെന്ന് ഭാര്യയോട് ആരാഞ്ഞപ്പോൾ അവർ മൃതദേഹം മുറിക്കാനാണ് ആവശ്യപ്പെട്ടത്. ഇവിടെ എപ്പോഴും അവനവന്റെ സുരക്ഷിതത്വമാണ് പരമപ്രധാനമെന്ന് വരുന്നു. എത്രയും നേരത്തേ മറവ് ചെയ്യപ്പെടുന്ന ഒരു ശവമാകണം ഏറ്റവും ആദരിക്കപ്പെടുന്നത്. മറവ് ചെയ്യാൻ താമസിക്കുംതോറും അത് അനാദരിക്കപ്പെടും. പ്രാണനായവർ പോലും അവനവന്റെ സുരക്ഷയിൽ ആകുലപ്പെടും.

ഒരു യൗവ്വനക്കാരന് ചക്രവർത്തി വധശിക്ഷ നൽകി. തടവറയിലായ അയളെ കാണുവാൻ അയാളുടെ അമ്മ വന്നു. അമ്മ അയാളോടു മന്ത്രിച്ചു. 'ഞാൻ ചക്രവർത്തിയെ കാണും, നിനക്കുവേണ്ടി മാപ്പപേക്ഷിക്കും. തീർച്ചയായും നീ രക്ഷപെടും. നിന്നെ വധശിക്ഷക്കായി കൊണ്ടുപോകുമ്പോൾ ഞാൻ നമ്മുടെ വീടിന്റെ ബാൽക്കണിയിൽ കാണും. ഞാൻ വെള്ള വസ്ത്രം ധരിച്ചിരിക്കുന്നെങ്കിൽ നിനക്ക് മരണം ഭവിക്കില്ല. കറുത്ത വസ്ത്രം ധരിച്ചിരിക്കുന്നെങ്കിൽ വധശിക്ഷ നടപ്പിലാകും.' അയാൾ വധസ്ഥലത്തേക്ക് നയിക്കപ്പെട്ടു. അമ്മ വെള്ളവസ്ത്രം ധരിച്ചിരുന്നു. അയാളുടെ കഴുത്തിൽ കയർ കുടുക്കു വീണു. താൻ കാലുറപ്പിച്ച പ്രതലം നീക്കപ്പെട്ടപ്പോഴും അയാൾ വിചാരിച്ചു. എനിക്ക് രക്ഷ പെടാമെന്ന് മരണത്തിലും അയാൾ ശുഭാപ്തി വിശ്വാസത്തോടെയായിരുന്നു. ഒരമ്മയ്ക്കു മാത്രമേ മകൻ ശവമാകുന്നത് സഹിപ്പാൻ കഴിയാതിരിക്കുന്നുള്ളു. അവൻ ജീവിക്കുമ്പോൾ തന്നെ ശവമാകുന്നത് ആ അമ്മ തടഞ്ഞിരിക്കുന്നു. ജീവിച്ചിരിക്കുന്നവർ ശവമായി ജീവിക്കാതിരിപ്പാൻ നമുക്ക് എന്തെല്ലാം ചെയ്യാൻ കഴിയും.



'ബ്രഹത്ത്' പറയുന്ന ഒരാശയം ഒരു ഭിക്ഷാംദേഹിയെ ആദ്യം നാം കാണുമ്പോൾ രണ്ടു നാണയം കൊടുക്കും. രണ്ടാമത് ഒന്ന്. മൂന്നാമത് അയാളോട് പരുഷമായി പെരുമാരിയെന്ന് വരും.

ഒരു ശവത്തോടുപോലുമുള്ള സഹതാപത്തിന് പരിധിയുണ്ട് എങ്കിൽ മനുഷ്യനോടും അതുണ്ടാകുമല്ലോ. "ജീവിക്കുമ്പോൾ ശവമാകാതിരിക്കാൻ മരിക്കുമ്പോൾ ശവമാക്കപ്പെടാതിരിക്കാൻ കഴിഞ്ഞാൽ എത്ര നന്ന്".

# WEDDING

## വിവാഹിതരായി



PUNE-CHICHWAD St. George Orthodox ഇടവകയിൽ (കോന്നി അട്ടച്ചാക്കൽ പാങ്ങാട്ട് വീട്ടിൽ Mrs. Annamma Vargese ന്റെയും Mr. T. G. Varghese ന്റെയും മകൾ **RAJEE VARGHESE** ഉം Pune Dehu Road Mar Gregorios Orthodox ഇടവകയിൽ Mrs. Annamma Daniel ന്റെയും Mr. K. Daniel ന്റെയും മകൻ **BIPIN DANIEL** ഉം തമ്മിലുള്ള വിവാഹം ഓഗസ്റ്റ് മാസം 21-ാം തീയതി ഞായറാഴ്ച Dehu Road Mar Gregorious പള്ളിയിൽ വച്ച് Rev. Fr. P.J. James ന്റെ കാർമ്മികത്വത്തിലും Fr. Sibi Thomas ന്റെയും Fr. T. U. Thomas ന്റെയും സഹകാർമ്മികത്വത്തിലും നടത്തപ്പെട്ടു.




## ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട്

**Very. Rev. Mathew Alexander Cor-Episcopa Kuttikkandathil**
**Mrs. Annamma Alexander, Rachel Ann Mathew, Madras**

## ചുറ്റുവട്ടം

ജോയി കുളനട




## തിരുശേഷിപ്പുകൾ...

11-ാം പേജിൽ നിന്നു തുടർച്ച...

പ്പുകളെ വ്യതിരിക്തമാക്കുന്നത്.

**തിരുശേഷിപ്പുകൾ തലമുറകളുടെ ആശയസംവേദനമാണ്.** നൂറ്റാണ്ടുകൾ പിന്നിട്ട ചരിത്രവസ്തുതകളായി അവ വർത്തിയ്ക്കുന്നു. ഇന്നു നാം പരിചയിച്ചിട്ടുള്ളതും, നൂറ്റാണ്ടുകൾക്കുമുമ്പ് വിശുദ്ധർ പരിചയിച്ചിട്ടുള്ളതും തമ്മിലുള്ള ആശയസങ്കലനം കൂടിയാണിത്. നമ്മെക്കാൾ വിശുദ്ധർ, നാം ഉപയോഗിച്ചുകൊണ്ടിരിയ്ക്കുന്നവയുടെ മൂല്യമില്ലാത്തവയും, ഭംഗിയില്ലാത്തതുമാണ് ഉപയോഗിച്ചതെന്ന ചിന്ത ആന്തരികശുദ്ധീകരണത്തിലേക്കും, പശ്ചാത്താപത്തിലേക്കും നയിക്കണം.

**യോഗിത്വവും, ഭോഗിത്വവും തമ്മിലുള്ള ആശയസംഘട്ടനമാണ് തിരുശേഷിപ്പുകൾ നമ്മെ പഠിപ്പിയ്ക്കുന്നത്.** യോഗിഭാവത്തിൽ ആധിക്യമില്ല. നന്മ, തിന്മകളെ വേർപെടുത്തി സ്വാംശീകരിയ്ക്കുവാൻ അവർക്കു സാധിയ്ക്കുമായിരുന്നു. നന്മയിൽ നിന്ന് തിന്മ വേർപിരിയുമ്പോൾ ലഭ്യമാകുന്നത് സത്തയായിരിക്കും. തിന്മ നന്മയിൽ കുടികൊള്ളുമ്പോൾ അന്തഃസത്ത ഉൾക്കൊള്ളാനാവില്ല. **തിരുശേഷിപ്പുകൾ അന്തഃസത്തയും, അന്തർഗതവും ബഹിർസ്ഫുരിയ്ക്കുന്ന നന്മയുടെ അംശമാണ്.** അവ **'സ്വർഗ്ഗീയ പുളിപ്പാണ്'. തിരുശേഷിപ്പ് വണങ്ങുമ്പോൾ, തിരുശേഷിപ്പായ്ത്തീരുവാനുള്ള ആന്തരിക ചോദന നമ്മിലുണ്ടാകണം.** അവയ്ക്കുപിന്നിലെ ആന്തരിക സത്യവും, സത്തയും, നന്മയും തിരിച്ചറിയുവാനുള്ള പ്രേരണ ഉണ്ടാകണം. ജോസഫിന്റെ അസ്ഥികൾ ഇസ്രായേല്യരുടെ യാത്രയിലെ വെളിച്ചമായിരുന്നു. ഏലീശായുടെ അസ്ഥികൾ 'മൃതസഞ്ജീവനിയായിരുന്നു. നമുക്കും ശേഷിപ്പിയ്ക്കുവാനായി എന്തെങ്കിലും വേണ്ടേ?

'തിരുശേഷിപ്പു'കളെ ആഘോഷമായി സ്ഥാപിയ്ക്കുവാനും, പ്രതിഷ്ഠിയ്ക്കുവാനും നമുക്ക് താല്പര്യമുണ്ട്. എന്നാൽ, അതിനനുസൃതമായി ഈ ദിവ്യരഹസ്യത്തെ സൂക്ഷിയ്ക്കുവാനും, സംരക്ഷിയ്ക്കുവാനും നാം ഒരുങ്ങിയിട്ടുണ്ടോ? അതിലെ വിശുദ്ധിയും, നന്മയും നാം സംവേദിപ്പിയ്ക്കുന്നുണ്ടോ? തിരുശേഷിപ്പുകളുടെ പിന്നിലെ 'വാണിജ്യവല്ക്കരണ'മല്ല. ദൈവത്തിനായി, സമൂഹത്തിനായി നേടിയെടുക്കേണ്ട, ആയ്ത്തീരുവാനുള്ള 'വിശുദ്ധ ശേഷിപ്പുകളെയാണ്. ശേഷിപ്പുകളെ മലിനമായി കണക്കാക്കി പിന്തള്ളുന്ന സമൂഹത്തിൽ, പ്രാർത്ഥനകളായും, ധ്യാനങ്ങളായും, കീർത്തനങ്ങളായും, മാറ്റപ്പെടുന്ന ശേഷിപ്പുകളാണ് 'തിരുശേഷിപ്പ്' എന്നതുകൊണ്ട് നാം അർത്ഥമാക്കേണ്ടത്.

You must have the heart of a Child, towards God

You Must have the heart of a mother, towards your neighbour.

You must have the heart of a judge, towards yourselves

■

## പാരിഷ് മിഷൻ 2011

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ആഭിമുഖ്യത്തിൽ ക്രിസ്മസ് അവധിക്കാലത്ത് (ഡിസം. 28 മുതൽ 2012 ജനുവരി 1 വരെ) പാരിഷ് മിഷൻ നടത്തപ്പെടുന്നു. താല്പര്യമുള്ള ഇടവകകൾ വികാരി മുഖേന, കോ-ഓർഡിനേറ്റർ, പാരീഷ് മിഷൻ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. നമ്പർ 98, കോട്ടയം (ഫോൺ-0481- 2566526) എന്ന വിലാസത്തിൽ ഡിസം. 5-ന് മുമ്പായി ബന്ധപ്പെടേണ്ടതാണ്. പാരിഷ് മിഷൻ നടത്തിയിട്ടില്ലാത്ത സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഇടവകകൾക്ക് മുൻഗണന നല്കുന്നതാണ്.

## ഒന്നാം റാങ്ക്



കേരള യൂണിവേഴ്സിറ്റി M.A. English Language and Literature (css) 2009-2011 പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ഫാറ സക്കറിയ. പേരൂർക്കട സെന്റ് ഗ്രിഗോറിയോസ് ഇടവകയിൽ നെടുമണ്ണിൽ സക്കറിയായുടെയും ലില്ലി സക്കറിയായുടെയും മകൾ.

## വിജയി



കൊല്ലം കരിന്തോട്ടുവാ സെ. മേരീസ് ഓർത്തഡോക്സ് പള്ളി മണലുവിള ഷിബു തോമസിന്റെയും ഷീജാ ഷിബുവിന്റെയും മകൾ ഷീബാ എസ്. N.C.C. യുടെ 'C' Certificate Examination -ൽ എ ഗ്രേഡിൽ വിജയിച്ചു. ഇപ്പോൾ കോട്ടയം മെഡിക്കൽ കോളേജിൽ ഒന്നാം വർഷ BSc Nursing-ന് പഠിയ്ക്കുന്നു.

## അസി. മാനേജർ



വാകത്താനം വള്ളിക്കാട്ട് ദയറായുടെ അസി. മാനേജരായി ഫാ. ജോയിക്കുട്ടി വർഗീസിനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. കൊല്ലം ഭദ്രാസനത്തിലെ മാറനാട് മാർ ബർസൗമാ ഓർത്തഡോക്സ് ഇടവകാംഗമായ ഇദ്ദേഹം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## വാർത്തകൾ അയയ്ക്കുമ്പോൾ

ബഹുമതികൾ, അവാർഡുകൾ ഇവ പ്രസിദ്ധീകരണത്തിനായി അയയ്ക്കുമ്പോൾ ഇടവക വികാരിയുടെ ശുപാർശയോടുകൂടി അയയ്ക്കുക.

## ബെസ്റ്റ് ക്യാമ്പർ



ഓർത്തഡോക്സ് ക്രിസ്ത്യൻ യൂത്ത് മൂവ്മെന്റിന്റെ (OCYM) ഡൽഹി ക്യാമ്പിലെ Best male Camper ആയി തിരഞ്ഞെടുക്കപ്പെട്ട കൊല്ലം ഗ്രൂപ്പ് ബാലസമാജ ഓർഗനൈസർ കൂടിയായ ശ്രീ. ജോസ് എൽ.

## ഡയറക്ടർ



മാവേലിക്കര ഭദ്രാസനത്തിന്റെ ദിവ്യബോധനം ഡയറക്ടർ ആയി ഫാ. ജോസഫ് സാമുവൽ ഏവൂറിനെ നിയമിച്ചിരിക്കുന്നു. ഭദ്രാസന കൗൺസിൽ അംഗം ആണ്. തോനയ്ക്കാട് സെ. ജോർജ് ഇടവകയിൽ ശുശ്രൂഷ ചെയ്യുന്നു.

## കുവൈറ്റിൽ പുതിയ ഇടവക

St. Basil Indian Orthodox Church, Kuwait എന്ന പേരിൽ കുവൈറ്റിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ മൂന്നാമത്തെ ഇടവക 2011 ഒക്ടോ. മാസം ഒന്നാം തീയതി ഇടവകയുടെ പ്രഥമ വികാരി ഫാ. സാജു ഫിലിപ്പിന്റെ കാർമ്മികത്വത്തിൽ നടന്ന വി. കുർബാനയോടുകൂടി കൂടി രൂപീകൃതമായി. ഭാഗ്യസ്മരണാർഹനായ അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തുടങ്ങിവച്ച വടക്കേ ഇന്ത്യയിലെ ആത്മീയ വയലേലകളിലെ പ്രേഷിത പ്രവർത്തിയുടെ തുടർച്ചയായി ഡോ. ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ പ്രാർത്ഥനാപൂർണ്ണമായ ശ്രമഫലമായിട്ടുകൂടിയാണ് പ്രസ്തുത ഇടവക സ്ഥാപിതമായത്.

കുവൈറ്റിൽ കഴിയുന്ന പതിനായിരത്തിലധികം വരുന്ന ഓർത്തഡോക്സ് സഭാ വിശ്വാസികളുടെ ആരാധനക്കുള്ള പരിമിതികൾ ബോധ്യപ്പെട്ട സാഹചര്യത്തിലാണ് പുതിയൊരു ഇടവക എന്ന ആശയം ഉരുത്തിരിഞ്ഞു വന്നത്. കുവൈറ്റ് മാർ ഗ്രീഗോറിയോസ് മഹാഇടവകാ നേതൃത്വത്തിന്റെ സഹകരമങ്ങൾ ഇടവകരൂപീകരണത്തിൽ പങ്കുവഹിച്ചിട്ടുണ്ട്.

## കിഡ്നി ആവശ്യമുണ്ട്

കോട്ടയം മെഡിക്കൽ കോളേജിലെ നെഫ്രോളജി ഹെഡ് ഡോ. ജയകുമാറിന്റെ ചികിത്സയിലുള്ള ആഴ്ചയിൽ രണ്ട് പ്രാവശ്യം ഡയാലിസിസ് ചെയ്തുകൊണ്ടിരിക്കുന്ന O positive ബ്ലഡ് ഗ്രൂപ്പിൽ പെട്ട കോട്ടയം താഴത്തങ്ങാടി ഇടവകാംഗമായ ചിറയിൽ വീട്ടിൽ സണ്ണി സി. കെ. (54 വയസ്സ്) യ്ക്ക് കിഡ്നി ദാനം ചെയ്യാൻ താല്പര്യമുള്ളവർ താഴെപ്പറയുന്ന ഫോൺ നമ്പരിൽ ബന്ധപ്പെടുക.

9447776174 (വികാരി ഫാ. തോമസ് ജോർജ്)

9496722931, 9447307009, 9746864137

SUNDAY SCHOOL NEWS



## ഫാ. ഡോ. ഒ. തോമസ്
(ഡയറക്ടർ ജനറൽ)

### ഓഫീസ് മാനേജർ

സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ ഓഫീസ് മാനേജരായി 5 വർഷം സ്തുത്യർഹ സേവനം നടത്തിയ ശ്രീ. ചെറിയാൻ മാത്യു സാറിനു ശേഷം റിട്ട. പ്രൊഫസർ ശ്രീ. ചെറിയാൻ തോമസിനെ പ്രസിഡന്റ് തിരുമേനി നിയമിച്ചു. ദീർഘകാലം ഒ.വി.ബി.എസ്. സെക്രട്ടറിയായിരുന്ന ഇദ്ദേഹം സെൻട്രൽ ഭദ്രാസന ഡയറക്ടറായി പ്രവർത്തിച്ചുവരികയായിരുന്നു. ഔദ്യോഗിക പദവികളിൽ നിന്നൊഴിഞ്ഞ ശ്രീ. ചെറിയാൻ മാത്യു സാറിന്റെ സേവനം പ്രസ്ഥാനത്തിന് അമൂല്യമായിരുന്നു.

### എക്സിക്യൂട്ടീവ് കമ്മറ്റി

നവം. 26 ശനിയാഴ്ച ചേരുന്ന കമ്മറ്റിയുടെ അറിയിപ്പുകൾ ബന്ധപ്പെട്ടവർക്ക് ലഭിച്ചുവല്ലോ. സ്ഥാനമൊഴിഞ്ഞ ചെറിയാൻ മാത്യു സാറിന് കൃതജ്ഞത അറിയിക്കുകയും നിയമിതനായ ചെറിയാൻ തോമസ് സാറിന് സ്വാഗതമരുളുകയും ചെയ്യുന്ന പ്രസ്തുത മീറ്റിംഗിൽ ഏവർക്കും സ്വാഗതം.

### പ. ഔഗേൻ ബാവാ സ്മാരക പ്രസംഗ മത്സരം

കാലം ചെയ്ത പരി. ഔഗേൻ ബാവായുടെ സ്മാരകമായി സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്കായി ഏർപ്പെടുത്തിയ മത്സരം നവം. 19-ന് കേന്ദ്ര ഭദ്രാസന ഓഫീസിൽ വച്ച് നടത്തപ്പെടുന്നതാണ്. ഭദ്രാസനതലത്തിൽ സീനിയർ വിഭാഗങ്ങളിൽ ഒന്നും, രണ്ടും, സ്ഥാനങ്ങൾ നേടിയവർക്ക് പ്രസംഗമത്സരത്തിൽ പങ്കെടുക്കാം. വിജയികൾക്ക് യഥാക്രമം 5000, 3000, 2000 രൂപയും പങ്കെടുക്കുന്ന എല്ലാവർക്കും പ്രോത്സാഹന സമ്മാനങ്ങളും നൽകുന്നതായിരിക്കും. മത്സരിക്കാൻ അർഹരായ എല്ലാവരെയും അതിൽ പങ്കെടുപ്പിക്കാൻ ഭദ്രാസന ഡയറക്ടർ സെക്രട്ടറി എന്നിവർ പ്രത്യേകം ശ്രദ്ധിക്കുമല്ലോ.

### സോണൽ മത്സരങ്ങൾ

ഭദ്രാസനങ്ങളുടെ പുനർ വിഭജനത്തേതുടർന്ന് സോണലുകളിൽ വരുത്തിയ മാറ്റങ്ങൾ സർക്കുലറുകളിൽ കൂടി നേരത്തേ തന്നെ അറിയിച്ചിട്ടുള്ളതാണ്. ഭദ്രാസനങ്ങളുടെ എണ്ണം കൂടിയതിനാൽ മത്സരങ്ങളുടെ സംഖ്യയും വർദ്ധിച്ചിരിക്കും. ഇത്തരത്തിലുള്ള ആദ്യത്തെ മത്സരമാകയാൽ എല്ലാം ഭംഗിയായി നടത്തുന്നതിന് കൂടുതൽ കരുതലും, ശ്രദ്ധയും ഉണ്ടാകണമെന്ന് ബന്ധപ്പെട്ടവരെ ഓർമ്മിപ്പക്കട്ടെ. പരാതികൾ ഉണ്ടാകാതിരിക്കാൻ പരമാവധി ശ്രദ്ധിക്കണം.

നവം. 12-ാം തീയതിയാണ് സോണൽ മത്സരങ്ങൾ നടത്തപ്പെടുന്നത്.

### സോണൽ മത്സരങ്ങൾ

അടുത്തുവരുന്നുവല്ലോ പല വിധ കാരണങ്ങൾ കൊണ്ട് ചില സൺഡേസ്ക്കൂളുകൾ കൂടുതൽ ഞായറാഴ്ചകളിൽ പ്രവർത്തിക്കാനായിട്ടില്ല എന്ന് ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. ഇനിയുള്ള ഒരു ഞായറാഴ്ചയും മുടക്കാതെ സിലബസ് പ്രകാരം പാഠങ്ങൾ പൂർത്തീകരിക്കാൻ ഏവരും ശ്രദ്ധിക്കണം. ആത്മീയ വളർച്ച, പരീക്ഷയെമാത്രം കേന്ദ്രീകരിച്ചല്ലെങ്കിലും, അച്ചടക്കം, അറിവ് ഇതൊക്കെ ശീലിക്കാൻ പരീക്ഷകൾ ആവശ്യമാണ്. ഇക്കാര്യം ശ്രദ്ധിക്കുമല്ലോ.

### സിലബസ് പരിഷ്ക്കരണം

ശ്രമകരമായ ഈ ജോലി നടന്നു വരുന്നു. 2012-ൽ ബാലപാഠം, ഒന്ന്, രണ്ട് എന്നീ ക്ലാസ്സുകളിലെയും ഓർത്തഡോക്സ് വേദ പ്രവീൺ ഡിപ്ലോമാ കോഴ്സിന്റെയും (12-ാം ക്ലാസ്) സിലബസ് പരിഷ്ക്കരിക്കണം എന്ന ചിന്തയിലാണ് പ്രവർത്തനങ്ങൾ പുരോഗമിക്കുന്നത്.

# പിൻമൊഴി

## 'കൈച്ചോൽ' വിശേഷവും ഒരു വ്യവഹാരിയും

കഴിഞ്ഞ രണ്ട് പതിറ്റാണ്ടുകൾക്കിടയ്ക്ക് ലോകത്തിന് എന്തൊക്കെ മാറ്റങ്ങൾ വന്നു ഭവിച്ചു? നെറ്റ് വർക്ക് രാജാക്കന്മാരുടെ സീമന്തപുത്രനായ 'കൈച്ചോൽ' (കൈപേശി എന്ന് തമിഴിൽ പറയുന്ന മൊബൈൽ ഫോൺ) തരംഗപ്രകാരം വൃക്ഷജനസംഖ്യ കൂടി. മൊബൈൽ ഫോൺ വഴി മെസേജ് അയയ്ക്കുന്നതിലൂടെ പേപ്പറിന്റെ ഉപയോഗം കുറയുകയും വൃക്ഷങ്ങൾ വൻതോതിൽ വെട്ടി നശിപ്പിക്കുന്നത് തടയുകയും ചെയ്തുവത്രേ. ഇനിയാരെങ്കിലും വെട്ടാൻ വന്നിട്ടുണ്ടെങ്കിൽ അവന്റെ കൈ വെട്ടത്തക്കവണ്ണം മരത്തിന് ആർജ്ജവത്വമുണ്ടെന്നും ABC കോർപ്പറേറ്റ് ചെയർമാൻ മകൻ അഭിലാഷ് ബച്ചൻ തലയാട്ടിപ്പറയുന്നു.

മരങ്ങൾ കൂടി, അതിനുചുറ്റുമുള്ള ഫോൺവിളികളും കൂടി. ആൾകൂട്ടത്തിൽ നിൽക്കുന്നയാൾ പൊടുന്നനവേ മാറി ഒരു മരത്തിൽചുവട്ടിൽ വട്ടം കറങ്ങുന്നു.

സാന്നിദ്ധ്യവും (അസാന്നിധ്യവും...) ആയുരാരോഗ്യങ്ങളും അറിയിക്കാൻ ചെലവില്ലാതെ ഒരു മിസ്ഡ് കോൾ.

ഉടനടി തെളിവിന് ഫോട്ടോ, റിക്കോർഡിംഗ്, ഒളിക്യാമറ.

മൊബൈൽ ബാങ്കിംഗ്, അലേർട്ട്, E- പർച്ചേസ് ...

പക്ഷേ അനേകം കുടുംബബന്ധങ്ങളുടെ കടക്കൽ കോടാലി വച്ച 'സന്ദേശ' ഘോഷയാത്രകഥകൾക്കിടയിൽ കുറ്റിയറ്റ് പോയ കുടുംബങ്ങളെക്കുറിച്ച് ഓർക്കാൻ, ചാടിപ്പോയ കൺമണികളെ നോക്കാൻ, വഴിപിഴച്ചുപോയ കിടാങ്ങളെ ശ്രദ്ധിക്കാൻ ആർക്കുനേരം?

കേരളത്തിലെ ഒരു മുഖ്യധാരാ പത്രം ഇതിന്റെയൊക്കെ തലതൊട്ടപ്പനായ സ്റ്റീവ് ജോബ്സിന്റെ (ആപ്പിൾ ഉടമ) ചരമ എഡിറ്റോറിയലെഴുതി "നന്ദി! ഈ ലോകത്തെ ഇങ്ങനെയൊക്കെയാക്കിയതിന്". വീടുവിട്ടോടിയ വിവരദോഷിണികളുടെ ഹതഭാഗ്യരായ പുരുഷന്മാർ മാധ്യമലോകത്തിനുനേരെ പല്ലിറുമ്മിയിട്ടുണ്ടാകും.

നാളെ എന്തൊക്കെ സംഭവിക്കുമെന്നാരു കണ്ടു?

* * * *

സുപ്രീംകോടതി ശിപായി കോടതി മുറി പൂട്ടാൻ തുടങ്ങവേ ഒരാൾ ഓടിക്കിതച്ചു വരാന്തയിലെത്തി പുക തുപ്പി... കിതച്ചു കിതച്ചു നിന്നു. ഛക്.. ഛക്..

ശിപായി: കോടതിയാണ് സത്യം മാത്രമേ ബോധിപ്പിക്കാവൂ.

ടിയാൻ: സത്യം മാത്രമേയുള്ളൂ. നിങ്ങൾ അഞ്ച് മണിക്ക് പൂട്ടുമായിരിക്കും. പക്ഷേ എന്റെ വാച്ച് അഞ്ച് മിനിട്ട് സ്ലോയാ...

ശിപായി: വന്ന കാര്യം

ടിയാൻ: ബാബറി മസ്ജിദിന്മേൽ കക്ഷി ചേരാൻ വന്നതാണ്.

ശിപായി: ഇപ്പോൾ തന്നെ മൂന്ന് കക്ഷികൾ ഉണ്ട്. ഹിന്ദുക്കൾ, മുസ്ലീങ്ങൾ പിന്നൊരു നിർമ്മോഹി അഖാഡ ഗ്രൂപ്പുകാരും.

ടിയാൻ: സർ പ്ലീസ്, പണ്ടുമുതൽ ഞങ്ങൾ ആ മൂലയിൽ കുത്തിയിരുന്ന് ആരാധന നടത്തുന്നവരാണ്. (ഇതുവരെ ഷട്ടർ പൊളിക്കേണ്ടി വന്നിട്ടില്ല). ഞങ്ങൾക്കു കൂടി കക്ഷി ചേരാൻ ഒരനുവാദം... ഒരു ആരാധനാ സ്വാതന്ത്ര്യം വേണം. പ്ലീസ് ഞങ്ങൾ അത് തെളിയിച്ച് കൊള്ളാം. കുത്തിയിരുന്നാണെങ്കിൽ കൂടി.

ശിപായി: പെറ്റീഷൻ കൊടുക്കണം, ഏതു പേരിൽ എഴുതണം?

ടിയാൻ: അവസാനം പറഞ്ഞ ആ പേരൊണ്ടല്ലോ. അതിനോട് ഏകദേശം സാമ്യമുള്ള ഒരു പേരുമതി ഞങ്ങൾ അങ്ങ് മലയാളത്തുകാരാണ്. പേരിന്റെ പേരിൽ തള്ളിക്കളയണ്ടാ.

ശിപായി: അവസാനം പറഞ്ഞത് നിർമ്മോഹി അഖാഡ എന്നാണ്.

ടിയാൻ: എന്നാൽ 'ദുർമ്മോഹി' അഖാഡ എന്നു വെച്ചോളൂ. പോയാൽ ഒരു വാക്ക്. കിട്ടിയാൽ ഒരു പള്ളി. അല്ല പിന്നെ.

'അമ്മയെ മറന്നാലും തിന്മയെ മറക്കില്ലെന്നാണ്' ഞങ്ങളുടെ സ്ലോഗൺ.

ഇനി അടുത്ത കേസ് വരെ ഗുഡ്ബൈ!

*- ഫാ. മുകളിൽ*





# St. Gregorios Medical Mission Hospital


Parumala, Pathanamthitta 689626

Tel: 0479-2312266, 2312465, Fax - 0479-2312866, E-mail-sgmhospital@sify.com




## Departments

1. General Medicine
2. General Surgery
3. Gastroenterology
4. Dermatology
5. Obstetrics & Gynaecology
6. Paediatrics & Neonatology
7. Orthopaedics
8. Neurology
9. Neurosurgery
10. Urology
11. Nephrology & Dialysis
12. Laparoscopic Surgery
13. Cardiology
14. Cardiovascular Surgery
15. Ophthalmology
16. ENT
17. Infertility
18. Anaesthesiology
19. Psychology & Psychiatry
20. Accident & Emergency
21. Radiology
22. Dental Surgery
23. Physiotherapy
24. De-Addiction Centre

## Facilities

- 6 Operation Theatres
- Medical ICU
- Neonatal ICU
- Neurosurgery ICU
- Coronary Care Unit
- Echo Cardiography
- Ventilator
- Computerised Treadmill
- Ultrasound Machine
- X-ray & CT Scan
- EEG, EMG
- Dialysis Unit
- Health Check Up
- Full Fledged Laboratory
- School of Nursing (GNM Course)
- College of Nursing (B.Sc. & M.Sc. Nursing)

College of Social Sciences (B.Sc., MLT, MSW (Medical & Psychiatry)



THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11
Licence No. KL/CR/KTM/WPP-24/2009-11.
Licenced to Post Without Pre-payment

# നാലാം ഓർമ്മ (5-11-2011)



## ഡോ. സ്തേഫാനോസ് മാർ
## തേവോദോസിയോസ് മെത്രാപ്പോലീത്ത

പ്രാർത്ഥനാപൂർവ്വം

**മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക**
**മസ്ക്കറ്റ്**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-